# കല്യാണസൌഗന്ധികം

## ഓട്ടൻതുള്ളൽ.

(മൂന്നാം ഫാറത്തിലേക്ക്)





വ്യാഖ്യാതാ,

വിദ്വാൻ സി. ഐ. ഗോപാലപിള്ള, ബി. ഏ.,


---


പ്രകാശകൻ

പി. ഗോവിന്ദപ്പിള്ള,

വി. വി. ബുക്ക് ഡിപ്പോ—ചാല,

തിരുവനന്തപുരം.

കുഞ്ചൻ നമ്പ്യാരാൽ എഴുതപ്പെട്ട

# കല്യാണസൗഗന്ധികം

## ശീതങ്കൻതുള്ളൽ




---

വ്യാഖ്യാതാ,

വിദ്വാൻ സി. ഐ. ഗോപാലപിള്ള, ബി. ഏ.

---



പ്രകാശകൻ

പി. ഗോവിന്ദപ്പിള്ള,

വി. വി. ബുക്ക് ഡിപ്പോ---ചാല,

തിരുവനന്തപുരം.



---



1107

[വില ചക്രം 6



---

"Raghava Vilasom" T. P. & P. Press,—Trivandrum.

തിരുവനന്തപുരം ചാലയിൽ

വി. വി. ബുക്ക് ഡിപ്പോ ഉടമസ്ഥനുവേണ്ടി

“രാഘവവിലാസം” പ്രസ്സിൽ അച്ചടിച്ചുള്ള

ഒന്നാം പതിപ്പു കാപ്പി 1000.

# അവതാരിക.

---

തുള്ളൽപ്പാട്ട്. എഴുത്തച്ഛന്റെ കാലത്തിനുശേഷം ഭാഷാസാഹിത്യത്തിൽ ഒരു പ്രധാനവിശേഷമാണു തുള്ളൽപാട്ട്. ഇതിന്റെ ജനയിതാവു് കലക്കത്തു കുഞ്ചൻനമ്പ്യാരാകുന്നു. ഓട്ടൻ, ശീതങ്കൻ, പറയൻ എന്നു തുള്ളൽപ്പാട്ടു മൂന്നുതരത്തിലുണ്ടു്. ദ്രുതഗതിയിൽ ചൊല്ലുന്നതു ഓട്ടനും, അതിലും സാവധാനഗതിയിൽ ചൊല്ലുന്നതു ശീതങ്കനും, ഏറ്റവും പതിഞ്ഞമട്ടിൽ പാടുന്നതു പറയനും എന്നു മാത്രമെ ഇവ തങ്ങളിൽ വ്യത്യാസമുള്ളു. കല്യാണസൌഗന്ധികം ശീതങ്കൻ മട്ടിലുള്ള തുള്ളലാകുന്നു.

കവിയുടെ ജീവചരിത്രസംക്ഷേപം. തുള്ളൽപ്പാട്ടിന്റെ നിർമ്മാതാവായ കുഞ്ചൻനമ്പ്യാർ മലബാറിൽ കിള്ളിക്കുറിശ്ശിമംഗലത്തു ജനിച്ചു. തിരുവിതാംകൂറിൽ ഏറ്റുമാനൂർ താലൂക്കിലെ കിടങ്ങൂർ എന്ന സ്ഥലത്തുള്ള ഒരു നമ്പൂതിരിയാണു അദ്ദേഹത്തിന്റെ അച്ഛൻ. അച്ഛനോടുകൂടി ചെറുപ്പത്തിൽ തന്നെ കിടങ്ങൂർക്കുപോന്നു. നമ്പ്യാരുടെ വിദ്യാഭ്യാസം ബാല്യത്തിൽ തന്നെ ശരിയായി നടന്നു. വടക്കാട്ടു ഉണ്ണിരവിക്കുറുപ്പാണു അദ്ദേഹത്തിന്റെ ഗുരു. "ഗുണികാഗ്രണ്യമാം മണിക്കെവാഴുന്ന മന്ദാരമാലാം ബാലരവി" എന്നു കല്യാണസൌഗന്ധികത്തിൽ പറഞ്ഞിരിക്കുന്നതു ഈ ഗുരുവിനെപ്പറ്റിയാണു്. കിള്ളിക്കുറിശ്ശിമംഗലത്തെപ്പറ്റിയും ഈ കൃതിയിൽ പ്രസ്താവിച്ചിട്ടുണ്ടു്. കുറെനാൾകഴിഞ്ഞു നമ്പ്യാർ അമ്പലപ്പുഴ രാജാവായ ദേവനാരായണനെ ആശ്രയിച്ചുപാർത്തു. അക്കാലത്താണു കല്യാണസൌഗന്ധികം എഴുതിയതെന്നുള്ളതിനു പല തെളിവുകളും ഈ കൃതിയി

ൽ കാണുന്നു. തകഴിയിൽ ശാസ്താവിനെയും, അമ്പലപ്പുഴ ശ്രീകൃഷ്ണസ്വാമിയെയും ഇതിൽ സ്തുതിച്ചിട്ടുള്ളതു നോക്കുക. അമ്പലപ്പുഴരാജ്യം മാർത്താണ്ഡവർമ്മ മഹാരാജാവു പിടിച്ചടക്കിയപ്പോൾ നമ്പ്യാർ തിരുവനന്തപുരത്തേയ്ക്കു പാർപ്പു മാറുകയും വഞ്ചിരാജാവിന്റെ ആശ്രിതനായി കുറെക്കാലം കഴിഞ്ഞുകൂടുകയും ചെയ്തു ഒടുക്കം വാർദ്ധക്യത്തോടുകൂടി ധർമ്മരാജാവിന്റെ അനുവാദപ്രകാരം അമ്പലപ്പുഴയ്ക്കു തിരിച്ചുപോന്നു് അവിടെ വച്ചു കാലധർമ്മം പ്രാപിച്ചു. അദ്ദേഹം തുള്ളൽപ്പാട്ടുകളായും അല്ലാതെയും ഒട്ടുവളരെ ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുണ്ടു്.

തുള്ളലിന്റെ ഉത്ഭവം. അമ്പലപ്പുഴ ക്ഷേത്രത്തിൽ കൂത്തുപറഞ്ഞുകൊണ്ടിരുന്ന ഒരു ചാക്യാരെ സഹായിപ്പാൻ നമ്പ്യാർ മിഴാവുകൊട്ടുന്ന പതിവുണ്ടായിരുന്നു. ഒരു ദിവസം നമ്പ്യാർ ഉറക്കംതൂങ്ങിപ്പോയതിനാൽ ചാക്യാർ കൂത്തുപറയുന്നകൂട്ടത്തിൽ അദ്ദേഹത്തെ കണക്കിലധികം ശകാരിച്ചു. ഇതിങ്കൽ കുപിതനായിത്തീർന്ന നമ്പ്യാർ ചാക്യാരോടുള്ള പക വീട്ടുവാൻവേണ്ടി കരുത്തോലയും പാളയും വച്ചുകെട്ടി പിറെറദിവസം മുതൽ അമ്പലത്തിൽ തുള്ളിത്തുടങ്ങി. ഈ പുതിയ വിനോദം ജനങ്ങളെ അത്യധികം ആകർഷിച്ചു എന്നു പറയേണ്ടതില്ലല്ലോ. പാട്ടും, മേളവും, കൈയും, കലാശവും, വേഷവും, ഭാഷയും എല്ലാം ഒത്തുചേർന്നിരുന്നതിനാൽ ജനങ്ങൾക്കു അവരവരുടെ വാസനയ്ക്കനുരൂപമായി രസിക്കാൻ തുള്ളൽപ്പാട്ട് സൗകര്യം നൽകി. അന്നു മുതൽ കൂത്തിന്റെ പ്രചാരം കുറഞ്ഞുപോയതിനാൽ കുണ്ഠിതനായിത്തീർന്ന ചാക്യാരുടെ അപേക്ഷപ്രകാരം അമ്പലപ്പുഴക്ഷേത്രത്തിൽമാത്രം തുള്ളൽ നടത്തിക്കൂടെന്നൊരു കല്പന രാജാവിൽനിന്നും പുറപ്പെടാനിടയായി. ഇങ്ങനെ ഒരു വഴക്കിൽനിന്നു നി

ന്നും ഉത്ഭവിച്ച സാഹിത്യശാഖയാണ് തുള്ളൽപ്പാട്ട് എന്നു കണ്ണടച്ചുവിശ്വസിക്കാൻ നമുക്കു നിവൃത്തിയില്ല. ബാല്യത്തിൽ തന്നെ നമ്പ്യാർ അസാമാന്യമായ കവിതാവാസനയുള്ള ആളായിരുന്നു. ഉറച്ചപാണ്ഡിത്യംകൂടി അദ്ദേഹത്തിനു സിദ്ധിച്ചപ്പോൾ അദ്ദേഹത്തിന്റെ കവിതാചൈതന്യം ഒതുക്കിയാൽ ഒതുങ്ങാത്തമട്ടിലായി. ചുററുമുള്ള സംഭവങ്ങൾ കണ്ടും കേട്ടും അനുഭവിച്ചും അദ്ദേഹത്തിന്റെ ഹൃദയം ആശയപരിപൂർണ്ണമായിരുന്നതിനാൽ ആ വക ആശയങ്ങളുടെ ബഹിർഗ്ഗമനത്തിനു ഒരു മാർഗ്ഗം പ്രതീക്ഷിച്ചുകൊണ്ടിരിക്കുമ്പോഴാണ് മേൽപ്പറഞ്ഞ വഴക്കുണ്ടായതു് "ശീശാപമുപകാരം" എന്നു പറഞ്ഞതുപോലെ ഈ ശണ്ഠ നമ്പ്യാരെ സ്വതന്ത്രമായ കവിതാനിർമ്മിതിയിലേയ്ക്കു പ്രേരിപ്പിക്കയും കേരളഭാഷ ഭാഗ്യവതിയായിത്തീരുകയും ചെയ്തു.

തുള്ളലിൽ നമ്പ്യാർ പുതുതായി ഒരു രീതിയും സൃഷ്ടിച്ചിട്ടില്ല; കേരളത്തിൽ പണ്ടേ നടപ്പുണ്ടായിരുന്ന പലവിധം പാട്ടുകളുടെ വൃത്തങ്ങളെ സ്വീകരിച്ചു് അവിടവിടെ ചിലചില്ലറ പരിഷ്കാരങ്ങൾ വരുത്തുകയേ ചെയ്തിട്ടുള്ളൂ. കിളിപ്പാട്ടുവൃത്തങ്ങളെല്ലാം തന്നെ അദ്ദേഹം സ്വീകരിച്ചിട്ടുണ്ടു്. ഓട്ടൻതുള്ളൽ വൃത്തം ഭാഷാചമ്പുകളിലെ ഗദ്യരീതിതന്നെയാണു്. ഇതുപോലെതന്നെ ശീതങ്കനിലേയും പറയനിലേയും വൃത്തങ്ങളും മുമ്പു നടപ്പുണ്ടായിരുന്നവയാണു്, എന്നാൽ ഈ പഴയ ചരക്കുകൾക്കെല്ലാം അദ്ദേഹം തന്റെ മനോധർമ്മവിലാസത്താൽ നവമായ തേജസ്സും ഓജസ്സും നൽകിയെന്നു സമ്മതിച്ചേ തീരൂ.

നമ്പ്യാരുടെ കവിതാരീതി. പണ്ഡിതന്മാരെ ആഹ്ലാദിപ്പിക്കുകയെന്ന ഗൌരവാവഹമായ സാഹിത്യനയമല്ല നമ്പ്യാർ തുള്ളൽനിർമ്മിതിയിൽ സ്വീകരിച്ചതു്. ആംഗ്യംകൊണ്ടും ഭാ

വും കൊണ്ടും പാട്ടുകൊണ്ടും സാമാന്യ ജനതയെ സല്ക്കരിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ താല്പര്യം. ശ്രോതാക്കളിൽ ഭൂരിപക്ഷവും യോദ്ധാക്കളായ നായന്മാരായിരുന്നതിനാൽ പാണ്ഡിത്യപ്രകടനം അവരുടെ മുമ്പിൽ തുറന്നുവെച്ചാൽ ചരക്കുവിററഴിയുകയില്ലെന്നു സൂക്ഷ്മജ്ഞനായ നമ്പ്യാർ മനസ്സിലാവുകയാൽ പാമരന്മാർക്കുപോലും മനസ്സിലാകത്തക്കവിധത്തിൽ ലളിതമായ ഒരു ഭാഷാരീതിയെത്തന്നെ അദ്ദേഹം അംഗീകരിച്ചു. പുരാണകഥകൾ കേൾക്കാൻ കേരളീയർ പണ്ടേ തല്പരന്മാരാണ്. തന്നിമിത്തം ആവക കഥകളെത്തന്നെ നമ്പ്യാരും കവിതക്കു വിഷയമായി സ്വീകരിച്ചു. എന്നാൽ കഥാകഥനത്തിൽ തന്മയത്വം വരുത്താൻ വേണ്ടി സ്വർഗ്ഗത്തെയോ നരകത്തെയോ രാജധാനികളെയോ വർണ്ണിക്കുമ്പോളെല്ലാം അമ്പലപ്പുഴ രാജ്യത്തിന്റെ അഥവാ കേരളരാജ്യത്തിന്റെ ചിത്രം തന്നെയാണ് അദ്ദേഹം വരച്ചു കാണിച്ചതു. നായന്മാരുടെ ദുരാചാരങ്ങളേയും മററുസമുദായക്കാരുടെ ദൗർബ്ബല്യങ്ങളേയും കഥയ്ക്കിടയിൽ കുത്തിയിണക്കി അവക ന്യൂനതകളെപ്പററി വെറുപ്പുണ്ടാക്കി ജനങ്ങളെ നന്നാക്കുവാൻ അദ്ദേഹത്തിനു് കഴിഞ്ഞിട്ടുണ്ടു്. ഇതു് മനഃപൂർവമായ ഒരു സമുദായ പരിഷ്കരണയത്നമായിരുന്നു എന്നു വിചാരിക്കാൻ നിവൃത്തിയില്ലെങ്കിലും ജനങ്ങൾക്കു ദുരാചാരങ്ങളിൽ നിന്നും അകലുന്നതിനു ഇതൊന്നും ക്രമേണ സഹായമായിത്തീർന്നിട്ടുണ്ടാവുമെന്നു പറയാവുന്നതാണ്.

പാമരന്മാരെ ഗ്രഹിപ്പിച്ചു രസിപ്പിക്കാൻ വേണ്ടി നമ്പ്യാർ സ്വീകരിച്ച മറെറാരു തന്ത്രം സംഭവങ്ങളെ സുദീർഘം വിവരിക്കുകയെന്നതാണ്. ഒരു സാധാരണ കവി ഒരുവരിയിൽ പറയുന്ന കാര്യം നമ്പ്യാർ ചിലപ്പോൾ നൂറു വരികൾ കൊണ്ടായിരിക്കും അവസാനിപ്പിക്കുന്നതു് അദ്ദേഹം ഒരു മിതഭാഷിയല്ല, എത്ര പറഞ്ഞാലും തൃപ്തിവരാത്ത ഒരു സരസനാണ്, കല്യാണസൗ

ഗന്ധികത്തിൽ ഭീമന്റെ വനപ്രവേശവും ഹനൂമാനുമായുള്ള തൎക്കവും എത്രത്തോളം നീട്ടിയിരിക്കുന്നു എന്നു നോക്കുക. കാട്ടിലെ വേടന്മാർ പെട്ടെന്നു നായന്മാരായി പരിണമിക്കുകയും നായന്മാരുടെ ചില കുടുംബകലഹങ്ങൾ അവരുടെ വാക്കുകളിൽ അടങ്ങുകയും ചെയ്യുന്നതു കാണാം. ഈ തന്ത്രങ്ങൾനിമിത്തം തുള്ളൽപ്പാട്ടുകൾക്കു കേരളത്തിൽ സാൎവത്രികമായ പ്രചാരം സിദ്ധിച്ചിട്ടുണ്ടെന്നുള്ള കാൎയ്യം സ്മരണീയമാകുന്നു.

തുള്ളൽ ദൃശ്യകലയും ശ്രാവ്യകലയും കൂടി യോജിച്ച ഒരു പ്രസ്ഥാനമാകയാൽ വേഷവിധാനങ്ങളും നൃത്തവും പോലെ തന്നെ ശബ്ദഭംഗിയും സമ്പാദിപ്പാൻ നമ്പ്യാർ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്. പ്രാസപ്രയോഗത്തിൽ അദ്ദേഹത്തോടു കിടനില്ക്കുന്ന മലയാളകവികൾ വല്ലവരുമുണ്ടെങ്കിൽ അതു ഉണ്ണായിവാൎയ്യർ മാത്രമാകുന്നു. ഒരേ അക്ഷരംതന്നെ ആവൎത്തിച്ച് അനേകം വരികൾ എഴുതാൻ നമ്പ്യാൎക്കു തരിമ്പും ക്ലേശമില്ല. ഭീമന്റെ ഗദാഘാതമേറ്റു വനവൃക്ഷങ്ങൾ പതിക്കുന്നതും മൃഗങ്ങൾ ഓടുന്നതും മറ്റും വൎണ്ണിച്ചിരിക്കുന്ന ഭാഗങ്ങൾ നോക്കുക. ഈ ശബ്ദഭംഗി തുള്ളലിന്റെ ആകൎഷണീയതയെ വളരെ വളരെ വൎദ്ധിപ്പിച്ചിട്ടുണ്ട്. പരിഹാസകവനത്തിൽ നമ്പ്യാരെ ജയിക്കുന്ന കവികൾ കേരളത്തിൽ അദ്യാപി ഉണ്ടായിട്ടില്ല. നമ്പൂരിമാരോടുള്ള സംസൎഗ്ഗത്താൽ അദ്ദേഹം ചെറുപ്പത്തിലെ തന്നെ സമ്പാദിച്ച ഫലിതപ്രയോഗം കാലാന്തരത്തിൽ ഒരു തീക്ഷ്ണായുധമായിത്തീൎന്നു. രസമില്ലാത്തവരെ ഉഗ്രവാക്ശൂലത്താൽ ഹിംസിപ്പാൻ അദ്ദേഹത്തിനു ഒരു മടിയുമില്ല. അദ്ദേഹത്തിന്റെ ഫലിതങ്ങൾ പലപ്പോഴും അതിരു കടന്ന നിലയിൽ എത്തിയതായും അശ്ലീലഭൂയിഷ്ഠമായും കാണപ്പെടുന്നു. ഇതു ഉൽകൃഷ്ടാശയങ്ങളുള്ള ഒരു കവിക്കു യോജിച്ച ലക്ഷണമായി കരുതാൻ പ്രയാസമുണ്ടു എന്നിരുന്നാ

ലും ആരെയും ചിരിച്ചു മണ്ണുകപ്പിക്കുന്നതിനുള്ള സാമർത്ഥ്യം അദ്ദേഹത്തിന്റെ ഫലിതത്തിനുണ്ടെന്നുള്ളതു നിർവിവാദമാകുന്നു

സന്ദർഭാനുസരണം കവിതയുടെ രീതിയിൽ ഗാംഭീര്യം വരുത്തുവാൻ നമ്പ്യാർക്കു യാതൊരു വിഷമവുമില്ല. ഭീമഹനൂമൽസംവാദത്തിന്റെ സാധാരണത്വവും അനന്തരം സംഭവിക്കുന്ന ഹനൂമൽസ്വരൂപപ്രദർശനത്തിന്റെ ഗാംഭീര്യവും നോക്കുക. സാഹിത്യമർമ്മജ്ഞനും ഇംഗിതജ്ഞനും ആയ ഒരു കവിക്കല്ലാതെ ഈ സാമർത്ഥ്യം കാണുന്നതല്ല. ഈ ഗുണം നമ്പ്യാരുടെ എല്ലാ കൃതികളിലും സവിശേഷം ശോഭിക്കുന്നു.

ഇടയ്ക്കിടെയുള്ള ചില ലോകോക്തികൾ തട്ടിവിടുന്നതും നമ്പ്യാരുടെ ഒരു സ്വഭാവമാണ്. അദ്ദേഹത്തിന്റെ ജീവിതവിമർശങ്ങൾ പലതും പഴഞ്ചൊല്ലുകളായിത്തീർന്നിട്ടുണ്ട്. കല്യാണസൌഗന്ധികത്തിൽനിന്നും ചില ഉദാഹരണങ്ങൾ താഴെ കാണിക്കുന്നു

1. പഞ്ചസാരപ്പൊടിയേറെച്ചെലുത്തിയാൽ
   നെഞ്ചകത്തുള്ള കൈച്ചിയും കുറഞ്ഞുപോം
2. പഥ്യമല്ലെങ്കിൽ പറഞ്ഞതുമില്ല ഞാൻ.
3. വീട്ടിലുണ്ടെങ്കിൽ വിരുന്നുപോവുംകിട്ടു
   മൂട്ടിലും കിട്ടാദരിദ്രനെന്നോർക്കണം.
4. അച്ചിക്കു ദാസ്യപ്രവൃത്തി ചെയ്യുന്നവൻ
   കൊച്ചിക്കുപോയാലു തൊപ്പിയിട്ടീടണം.
5. നാലുപേർകേട്ടാൽ നിരക്കാത്തവസ്തുവി
   വാലുള്ളവാനരന്മാർക്കും ചിതംവരാ
6. ശ്വാനൻമരിച്ചെന്നാൽ ഗോപുരംകുത്തുമോ.

കല്യാണസൌഗന്ധികം കഥ. പാണ്ഡവന്മാർ പാഞ്ചാലീസമേതം കാട്ടിൽ നടക്കുമ്പോൾ ഒരു ദിവസം അതിസുഗന്ധ

ള്ള ഒരു പുഷ്പം കാണ്മാൻ പാഞ്ചാലിക്കിടവരികയും അനന്തരം കുറെപുഷ്പങ്ങൾ കൊണ്ടുവരണമെന്നു അവൾ ഭീമസേനനോടപേക്ഷിക്കയും ചെയ്തു. അദ്ദേഹം ഉടൻ ഗദാധാരിയായി വടക്കേ ദിക്കിലേയ്ക്കു പുറപ്പെട്ടു. വഴിക്കു പല കാടുകളിലും സഞ്ചരിച്ച് ഒടുക്കം ഗന്ധമാദനപർവതത്തിന്റെ താഴ്വരയിലുള്ള കദളീവനത്തിലെത്തി. അവിടെയാണു അഞ്ജനാപുത്രനും ശ്രീരാമഭൃത്യനുമായ ഹനുമാന്റെ വാസം. ഉദ്ധതനായ ഭീമന്റെ വരവറിഞ്ഞ് ഹനുമാൻ അനുജന്റെ ബലം ഒന്നു പരീക്ഷിക്കണമെന്നു നിശ്ചയിച്ചു. അദ്ദേഹം ഒരു വൃദ്ധവാനരന്റെ വേഷം ധരിച്ച് ജരാജീർണ്ണമായ ശരീരത്തോടുകൂടി ഭീമന്റെ വഴിയിൽചെന്നു കിടക്കുന്നു. വാനരനോടു മാറിക്കിടപ്പാൻ ഭീമൻ പറഞ്ഞതു ഹനുമാൻ വകവെച്ചില്ല. അതിനാൽ ഹനുമാന്റെ വാൽ നീക്കിമാററുന്നതിനായി ഭീമൻ തന്റെ ഗദയെ അലക്ഷ്യമായി ഉപയോഗിച്ചു. എന്നാൽ വാൽ ലേശംപോലും ഇളകാത്തതുകണ്ടപ്പോൾ അദ്ദേഹം പരിഭ്രമിച്ചുപോയി. ഉടനെ ഭീമൻ ആ വൃദ്ധവാനരനെ ശകാരിച്ചു ദ്വന്ദ്വയുദ്ധത്തിനായി ക്ഷണിച്ചു. അപ്പോൾ അദ്ദേഹം സ്വന്തരൂപം കാണിച്ചുകൊടുക്കുകയും ഭീമൻ ജ്യേഷ്ഠനെ നമസ്കരിച്ചു അനുഗ്രഹംവാങ്ങി പുഷ്പാഹരണത്തിനായി ഹനുമാന്റെ നിർദ്ദേശപ്രകാരം അളകാപുരിയിലേയ്ക്കു പോകയുംചെയ്തു. കുബേരന്റെ ഉദ്യാനസരസ്സിൽ നില്ക്കുന്ന കല്ഹാരപുഷ്പങ്ങൾ പറിക്കുന്നതിനു മുമ്പ് ഭീമനു പലരോടും യുദ്ധംചെയ്യേണ്ടിവന്നു അതിലെല്ലാം വിജയംനേടി അദ്ദേഹം ധാരാളം പുഷ്പങ്ങൾ കൊണ്ടുവന്നു പാഞ്ചാലിയ്ക്കുകൊടുത്തു അവളെ സന്തോഷിപ്പിച്ചു.

<u>കഥാപാത്രങ്ങൾ.</u> ഭീമന്റെ അഹങ്കാരശമനമാണ് ഈ കഥയിൽ അന്തർഭവിച്ചിരിക്കുന്ന പ്രധാന തത്വം. ആലോചനകൂടാതെ അഹങ്കാരത്തോടുകൂടി ഏതു കാര്യത്തിലും ചെന്നു ചാടുന്ന

ന്മർക്ക നല്ല തക്കംകിട്ടുമ്പോൾ മത്സരപ്പെടുകമെന്നു നമുക്ക ഇതിൽനിന്നും മനസ്സിലാക്കാം. "പെണ്ണിന്റെ വാക്കുകേട്ടു ചാടിപ്പുറപ്പെട്ട പൊണ്ണൻ മഹാഭോഷനല്ലോ മഹാജളൻ" എന്നു പാഞ്ചാലി ഭീമനെപ്പററി ആദ്യമെ പറയുന്നതു ഭീമന്റെ സാഹസാൽ സ്വഭാവത്തിന്റെ ഒരംശം തന്നെയാകുന്നു.

"സ്വൈരാഹങ്കാര ഗംഭീരപൂരുഷൻ" എന്നു കവി ഭീമനെപ്പററി പറഞ്ഞിരിക്കുന്നതു് അദ്ദേഹത്തിന്റെ സ്വഭാവത്തിന്റെ മറെറാരംശം സ്പഷ്ടമാക്കുന്നു. ഹനൂമാന്റെ വിനയവും ആത്മബലബോധവും, നയോപായവും ശ്രീരാമഭക്തിയും ഈ കഥയിൽ മനോഹരമായി പ്രതിബിംബിക്കുന്നുണ്ടു്. പാഞ്ചാലി സാധാരണ സ്ത്രീകളെപ്പോലെ മത്സരയുക്ത അഭീഷ്ടദാനത്തിനു പ്രേരിപ്പിക്കയും ഒടുക്കം തനിക്കു കുററം വരരുതെന്നു വിചാരിച്ചു സൂത്രത്തിൽ ഒഴിഞ്ഞുമാറാൻ നോക്കുകയും ചെയ്യുന്നു. എന്നാൽ ഭീമൻ സഗർവം പത്നിയെ പ്രീണിപ്പിക്കുവാൻ സന്നദ്ധനാകുന്നു. ഇതുതന്നെയാണു പാഞ്ചാലിയുടെ ലാക്കു്. ഭീമൻ അവളെ വാത്സല്യപൂർവം ഭത്സിച്ചിട്ടു യാത്രയാകുമ്പോൾ അവൾ നിശ്ചയമായും അദ്ദേഹത്തിന്റെ വക ഓർത്തു ഗൂഢമായി വിചാരിച്ചിരിക്കണം.

<u>ഉപസംഹാരം.</u> കല്യാണസൌഗന്ധികം നമ്പ്യാരുടെ ആദ്യത്തെ തുള്ളൽപ്പാട്ടാണെന്നു പറയപ്പെടുന്നു. ഇതു് ഒരു മനോഹര കൃതിയാണെന്നതിൽ രണ്ടു പക്ഷമുണ്ടാകാനിടയില്ല. കവിയുടെ അകൃത്രിമമായ വാസനാവിശേഷവും അന്യാദൃശമായ ഭാവനാശക്തിയും നിസ്തുലമായ പദപ്രവാഹവും സരസമാംവണ്ണം സമ്മേളിച്ചിരിക്കുന്ന പ്രസ്തുത കൃതിയുടെ പഠനം സാഹിത്യകുതുകികളായ വിദ്യാർത്ഥികൾക്കു് സർവഥാ അനുഗ്രഹപ്രദമാണെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു.

---

# കല്യാണസൌഗന്ധികം

## ശീതങ്കൻതുള്ളൽ.

---

ഹരിഃ ശ്രീഗണപതയെനമഃ

അവിഘ്നമസ്തു.

കുലഗിരിസമനായകലഭാനനതലവന്റെ
കുലമെല്ലാമൊടുംപാടെ കൊലചെയ്തോരതിമോകാന്തൻ
കലങ്ങാതെകപിവേഷംകലർന്നുസുവിരവോടെ
മലമകൾപിടിയായിമലമുട്ടിൽകളിക്കുമ്പോൾ
മലർബാണംതറച്ചുള്ളമലതന്റെതടംതന്നിൽ
മലനാരിയെഴുന്നള്ളി പലനേരംരമിക്കുമ്പോൾ
ഉലകിന്റെ ദുഷ്കർമ്മഫലമൊത്തുവരുത്തുവാൻ
അലസാതെപിറന്നോരുബാലനായിട്ടിരിക്കുന്ന
പരദൈവം ഗണനാഥൻ കലവിയോടടിയന്റെ
കലുഷത്തെക്കളഞ്ഞാശു പലനേരംതുണയ്ക്കേണം
കലയേഹംനമസ്കാരം കലയേഹംനമസ്കാരം
കളവാണിസരസ്വതീതെളിവോടെമനക്കാമ്പിൽ
വിളയാടിക്കളിക്കേണംകളങ്കങ്ങളകറ്റേണം
കളികൾക്കുള്ളൊരുവിഘ്നംകളഞ്ഞെന്നെത്തുണയ്ക്കേണം
ഹരിഹരശിവനന്ദൻതിരുവടിയടിയന്റെ
മനതാരിൽപരിഭവമകലുവാൻതുണയ്ക്കേണം.

വാരനാർനാഴിപുരേവാണരുളീടുന്ന
ദീനാനുകമ്പിയാംകൃഷ്ണൻതിരുവടി
ദീനംകളഞ്ഞെന്നെരക്ഷിച്ചുകൊള്ളണം
മാനന്ദമുള്ളിൽവളരെവളർത്തണം

ചെമ്പകനാട്ടിന്നലങ്കാരഭൂതനാം
തമ്പുരാൻ ദേവനാരായണസ്വാമിയും
കമ്പംകളഞ്ഞെന്നെരക്ഷിച്ചുകൊള്ളണം
കുമ്പിട്ടുന്നേനിന്നുനിൻപദാംഭോരുഹം
നന്ദികാരണ്യമാം മന്ദിരേവാഴുന്ന
മന്ദാരമാരുവാംബാലരവിയുടെ
നന്ദിവരുത്തുന്ന കണ്ണങ്കുരിക്കാവി
ലിന്ദുചൂഡപ്രിയെവന്ദേഭഗവതി!
മന്ദമന്ദേതരംമന്ദതതീർത്തുടൻ
വന്നിസ്സഭതന്നിലൊന്നുവിലസണം
കിള്ളിക്കുറിശ്ശിയെന്നുള്ളപുരംതന്നി
ലുള്ളപരദൈവമുള്ളതിൽവന്നുടൻ
കള്ളങ്ങളാകവേതള്ളിപ്പുറംനീക്കി
വെള്ളത്തിരപോലെതള്ളിപ്പുറക്കുന്ന
വള്ളിസരസ്വതിവള്ളിദീർഘങ്ങളും
പുള്ളിവിസർഗ്ഗമെന്നുള്ളവകകൾക്കൊ
രെള്ളോളമിങ്ങൊരുകള്ളംവരാതെക
ണ്ടുള്ളിൽസരസ്വതിയുള്ളംതെളികണം
ള്ളോർക്കുളങ്ങളിൽപള്ളികൊള്ളേണമെ
ഭാഷയായിട്ടുചമയ്ക്കുന്നവാക്കുകൾ
ദോഷമകന്നുവരുത്തുവാൻദുർഘടം
ശേഷമുള്ളോർകൾ കേട്ടുനന്മെക്കൊണ്ടു
ദൂഷണംകെട്ടിച്ചമയ്ക്കാനടുക്കയാൽ
ദോഷനായുള്ളോരെനിക്കുകനക്കവെ
ദൂഷണമെന്നുമനസ്സിലുറയ്ക്കുന്ന
ഏറെത്തുടങ്ങിയാലൊന്നുംഫലംവരാ
വാറില്ലവാക്കിനിന്നെല്ലാവരുമിനി
ക്രൂരമുള്ളവർക്കുമപിച്ചിൽതുടങ്ങുമി
പ്പോറനാമമേറെപ്പറഞ്ഞുതുടങ്ങിയാൽ

ആദരാമെങ്കിലുംകോരിവിളമ്പിയാൽ
സ്വാദില്ലയെന്നവരാമിനിനിർണ്ണയം
പഞ്ചസാരപ്പൊടിതെററംചെലുത്തിയാൽ
നെഞ്ചകത്തുള്ളരുചിയുംകുറഞ്ഞുപോം
ചൊല്ലുന്നകേൾക്കമിപ്പാമ്പന്നുറച്ചിട്ടു
പല്ലുതൊട്ടെണ്ണുവാനിച്ഛതുടങ്ങൊലാ
നെല്ലുംപണങ്ങളുമുണ്ടെന്നുറച്ചിട്ടു
കല്ലിലുംപുല്ലിലുംതൂകിത്തുടങ്ങൊലാ
നല്ലോരബുദ്ധിമാന്മാരിക്കഥാസാര
മെല്ലാമറിഞ്ഞുനിറഞ്ഞസഭതന്നി
ലുല്ലാസമോടെപ്രയോഗിച്ചുകാണുകിൽ
കല്യാണമല്ലോകവികൾക്കസന്തതം
അംഭോജനാളത്തിലുന്തിയതിൽപൊരു
ളൻപത്തുപത്തുരണ്ടിൽപൊരുക്കീട്ടരു
പഞ്ചാക്ഷരംതടിശാഖാലതാപുഷ്പ
സഞ്ചയംതന്നിൽമറഞ്ഞുനികരുന്ന
സന്താനവേരപ്പൊരുളുകൾവെച്ചിട്ടു
താമരസാക്ഷൻറമെത്തടെതാഴ്ത്തു
താങ്ങികിടക്കുന്നവനെച്ചുമക്കുന്ന
വൻപകൻറകൊമ്പൻറ കൊമ്പൊന്നൊടിച്ചാൻറ
ജ്യേഷ്ഠനെപ്പിടിച്ചുനാട്ടിന്നുപോയോൻറ
ചാട്ടിൻറക്കുട്ടിൻറ കോട്ടംതിമിപ്പുവ
ന്നണ്ണിക്കഴുത്തവൃത്താരപൂരുഷനെ
ന്നുള്ളംതെളിവോടുവനത്തുണ്ണെണ്ണനാം.

കല്യാണശീലനാംകാർമുകിൽവർണ്ണനെ
കല്യാത്മമാവേനവന്ദിച്ചുകൊണ്ടുഞാൻ
കല്യാണസൌഗന്ധികാഖ്യംകഥാഭാഗ
മുല്ലാസകാരണംഭാരതസത്തമം

ചൊല്ലുവതിക്കഥാലേശംചുരുക്കിഞാൻ
ചൊൽവാൻതുടങ്ങുന്നുദേശികാനുഗ്രഹാൽ
കൽഹാരപുഷ്പംഹരിച്ചോരുഭീമൻെറ
കല്യാണവിക്രമംവൎണ്ണിച്ചുചൊല്ലുവാൻ
തെല്ലുംമതിയാകയില്ലഞാനെങ്കിലും
വല്ലതുംകിഞ്ചിൽകഥിക്കെന്നതേവരൂ
നല്ലവിദ്വാന്മാർപറഞ്ഞുഫലിപ്പിച്ച
നല്ലൊരുകീൎത്തിലഭിച്ചകഥാമൃതം
കില്ലകൂടാതെകഥിപ്പാൻതുടൎന്നവൻ
നല്ലമോഷച്ചോരതിനില്ലസംശയം
എന്നുപറഞ്ഞുപരിഹസിക്കുന്നവ
രൊന്നുബോധിക്കണമിന്നുമാലോകരേ!
മുന്നംഭഗീരഥൻപാരംപണിപ്പെട്ടു
മന്ദാകിനീജലംകൊണ്ടുവന്നാദരാൽ
മന്നിടംതന്നിൽപരത്തിമഹാരഥൻ
തന്നുടെമുമ്പിൽമരിച്ചപിതൃക്കളെ
ഒന്നൊഴിയാതവൻതൃപ്തിച്ചുതർപ്പിച്ചു
ധന്യരെസ്വൎഗ്ഗത്തിലാക്കിപോലുംനൃപൻ
അജ്ജലംതന്നിൽമറവുള്ളമഹാജനം
മജ്ജനംചെയ്യുന്നുതർപ്പണംചെയ്യുന്നു
ഗർജ്ജനംചെയ്യുന്നപോലെമഹീതലെ
ദുർജ്ജനംനമ്മെപരിഹസിച്ചെങ്കിലും
അൎജ്ജുനാഗ്രജൻതൻെറപരാക്രമം
വൎജ്ജിച്ചുമറ്റൊന്നുവൎണ്ണിക്കയില്ലഞാൻ
എങ്കിലോപാണ്ഡുയുധിഷ്ഠിരൻഭീമനും
മങ്കമാർമൌലിയാംപാഞ്ചാലപുത്രിയും
മാദ്രീസുതന്മാരിരുവരുമൊന്നിച്ചു
മദ്രിവനാന്തേനടക്കുംദശാന്തരേ
ഗന്ധവാഹത്താൽസമാഹൃതമായൊരു

ഗന്ധികംകണ്ടവൻകൌതുകാൽപാർഷതി
ഗന്ധവാഹാത്മജൻതന്നോടുചൊല്ലിനാൾ
ഗന്ധദ്വിപപ്രൌഢമന്ദസഞ്ചാരിണി
കണ്ടാലുമാശ്ചര്യപുഷ്പമെൻവല്ലഭ
കണ്ടാൽമനോഹരംകാഞ്ചനാഭംശുഭം
പണ്ടുഞാനീവണ്ണമുള്ളൊരുവസ്തുവെ
കണ്ടറിയുന്നീലകാന്താധരിക്കണേ
തണ്ടാർമധുരസംതെണ്ടിപ്പറക്കുന്ന
വണ്ടുകളെല്ലാംമുരണ്ടുകൊണ്ടുഴലും
പൂണ്ടുവനങ്ങളിൽപണ്ടുള്ളപുഷ്പങ്ങൾ
കൊണ്ടുള്ളസൌരഭംതെണ്ടുന്നതല്ലെന്നു
കണ്ടവർവൃന്ദവുംകൊണ്ടുപുറപ്പെട്ടു
മണ്ടിവീഴുന്നതുംകണ്ടീലയോഭവാൻ
കണ്ടിവാർകേശിമാർക്കുണ്ടാംദുരാഗ്രഹം
കൊണ്ടല്ലഞാനിതുകൊണ്ടുപറയുന്നു
രണ്ടുഭാവംനിനക്കുണ്ടാകവേണ്ടഹോ
രണ്ടുനാലെങ്കിലുംകൊണ്ടുവന്നീടണം
ഉണ്ടുകനിവെങ്കിൽവേണ്ടുവോളംമതി
കണ്ടിതംകൂടാതെമണ്ടിഗ്ഗമിച്ചിതു
കൊണ്ടുവരാന്നിനക്കുണ്ടുപരാക്രമം
കണ്ടുശൈലങ്ങളുംകണ്ടുവൃക്ഷങ്ങളും
കണ്ടുകാട്ടാറുംകണ്ടാലത്തുഗദ
കൊണ്ടുനടന്നുതിമിർത്തുഗമിച്ചതിൽ
വേണ്ടുംബലംനിനക്കുണ്ടെന്നനിർണ്ണയം
പണ്ടരാട്ടാനിശാചരംകൊണ്ടുഹിഡിംബന്റെ
കണ്ഠംപിടിച്ചാശുകണ്ടിച്ചെറിഞ്ഞതും
ശുണ്ഠിച്ചവനൊരുകിമ്മീരനെബ്ഭവാൻ
മണ്ടിച്ചുവെന്നുള്ളരണ്ടായ്പിളർന്നതും
കണ്ടതാപരെന്യേബകനെവധിച്ചതും

കണ്ടുകേട്ടുള്ളിലുറപ്പുണ്ടെനിക്കെടോ!
ഉത്തരാശാമുഖംതന്നിൽനിന്നെത്രയും
ഉത്തമമായോരു സൌരഭ്യമിങ്ങനെ
സത്വരംവന്നതുസൂക്ഷിച്ചറികകേൾ
സതതചാരനല്ലോസമീരണനോ! ഭവാൻ.
ഇത്തരംപുഷ്പങ്ങളെങ്ങാനുമുണ്ടെന്നു
ചിത്തരംഗത്തിലറിക്കണ്ടുനിശ്ചയം
തത്രചെന്നാശുഹരിക്കഭവാനെങ്കി
ലത്രനിന്നാശുഗമിച്ചാലുമാദരാൽ
എത്രയുംമോഹനമുക്കണ്ടിതിന്നുനീ
പാത്രമെന്നുള്ളതും സന്ദേഹമില്ലെടോ!
പെണ്ണിന്റെചൊൽകേട്ടു ചാടിപുറപ്പെട്ട
പൊണ്ണൻമഹാഭോഷനല്ലോ! മഹാബലൻ
ഖണ്ഡിച്ചുരപ്പാൻവശതയില്ലായ്കയാൽ
ഖണ്ഡിക്കമാറായിവന്നുവൃഥാഫലം
ഇത്യാദിനമ്മെദ്വേഷിക്കും മഹാലോക
രത്യാഗ്രഹംമൂലമെന്നുശങ്കിച്ചുനീ
ചിത്തേവിഷാദിച്ചുനില്ക്കേണ്ടവല്ലഭാ!
പഥ്യമില്ലെങ്കിൽപറഞ്ഞതുമില്ലഞാൻ ;
ധർമ്മാടവീവാസിയാകുന്നരാഘവൻ
തന്മാനിനീവാക്കുകേട്ടുമോഹിക്കയാൽ
പൊന്മാനിനെപ്പിടിപ്പാനായ് പുറപ്പെട്ടു
തന്മായകൊണ്ടുഴന്നോടിവാഴുംവിധൌ
വൈദേഹിയെക്കട്ടുകൊണ്ടുപോയീടിനാൻ
വൈദേശികവ്യാജസന്യാസി രാവണൻ
വാമാക്ഷിവാക്യംപ്രമാണിക്കകാരണം
രാമാദികൾക്കുമബദ്ധംപിണഞ്ഞുപോൽ
എന്നതുകൊണ്ടുപറഞ്ഞിതു വല്ലഭാ!
എന്നതുടെചൊൽകേട്ടുബലം ഭീമക്കോലം

തന്നുടെബുദ്ധ്യാവിചാരിച്ചുറച്ചുള്ള
നന്നെങ്കിലിങ്ങനെവേണമെന്നാഗ്രഹം.
ദ്രുപദനന്ദിനിതന്റെവചനമിങ്ങനെകേട്ടു
നൃപതിമാരുതിശ്രീമൻചിരിച്ചുകൊണ്ടുരചെയ്തു
ചപലസ്ത്രീകളെപ്പോലെകഥിക്കുന്നതെന്തെടോബാലേ
സഫലംനിന്നുടെകാര്യംസപദി സംഭവിച്ചീടും
ശുകവാണിമണേനിന്റെഹിതമെന്തെങ്കിലുംചെയ്‌വാൻ
സുകരംമാരുതിക്കിന്നുധരിക്കനീമഹാഭാഗേ!
ധരണീസപ്തപാതാളപ്രദേശങ്ങൾമുഴുവൻഞാൻ
തിരഞ്ഞുകാഞ്ചനപുഷ്പം വിരഞ്ഞുകൊണ്ടുപോരുമ്പോൾ
സുരന്മാർദാനവന്മാരും നരന്മാർപന്നഗന്മാരും
ചരന്മാർചാരണന്മാരുംപരന്മാർപാർത്ഥിവന്മാരും
കടുക്കും കോപമോടെന്നെതടുക്കും നേരമേപാർത്തു
ഞടുക്കുംഞാൻഗദകൊണ്ടിടുക്കുംസംഗരേനല്ല
മിടുക്കും വീര്യശൌര്യങ്ങൾ നടിക്കുംകശ്മലന്മാക്കി
ട്ടടിക്കും കൈകളും കാലുമൊടിക്കും ദേഹമൊപ്പരം
പൊടിക്കുംപ്രൌഢിയിലുള്ള പൊടിക്കുംപാത്രമാക്കും ഞാൻ
ഇടിക്കുംമുഷ്ടികൾകൊണ്ടുപിടിക്കും മർദ്ദനംചെയ്യും
മടിക്കും താഡനംചെയ്യും തടിക്കുംവൈരിവൃന്ദത്തെ
കടിക്കുംപാമ്പിനെപ്പോലെ കടക്കുംമന്ദിരംതന്നിൽ
കിടക്കുംവിത്തവുംവാരിക്കൊടുക്കുംവിത്തവുമെല്ലാം
അടക്കുംസ്ഥാനമാനങ്ങളടക്കമെന്നിയെവിശ്വേ
മടക്കും ഭീമസേനൻഞാൻ നടക്കുമിങ്ങിനെചൊല്വു
മടക്കംമാരുതിക്കില്ല മടവാർമൌലികേബാലേ!
വടക്കേദിക്കിനെനോക്കിനടക്കും പാർത്തുമെല്ലെ
കടക്കുംനമ്മുടെമാർഗ്ഗം മുടക്കും വൈരികളെല്ലാം
കടക്കുംകാലദേശത്തിൽ കിടക്കുംകുംഭീപാകത്തിൽ
പൊട്ടക്കെന്നാത്മനിൻകാര്യം ലഭിച്ചുപോരുവൻശ്രീമൻ.

ഇത്ഥംപറഞ്ഞുഗദയുംവഹിച്ചുകൊ
ണ്ടുത്ഥാനവുംചെയ്തുഗന്ധവഹാത്മജൻ
ഉത്തരാശാമുഖംനോക്കിപ്പുറപ്പെട്ടു
സത്വരാഹംകാരഗംഭീരപൂരുഷൻ
അഗ്രഭാഗേരണ്ടുപന്തിനിരക്കവേ
അഗ്രഹാരംകണ്ടുകൌതുകംപൂണ്ടുടൻ
നിഗ്രഹാനുഗ്രഹാധികൃതപ്രൌഢരാം
വിപ്രലോകാഗ്രേസരന്മാരെവന്ദിച്ചു
വിഗ്രഹശക്തനാംവീരൻവൃകോദരൻ
വ്യഗ്രതാഹീനംനടന്നുതുടങ്ങിനാൻ.
ഉഗ്രമാംകാനനംതന്നിലകമ്പുക്ക
ദുർഗ്രഹശൂരധീരാകാരപൂരുഷൻ
നക്ഷത്രമാർഗ്ഗത്തിലെത്തിക്കളിക്കുന്ന
വൃക്ഷങ്ങൾ കണ്ടുടൻവിസ്മയിച്ചീടിനാൻ
ലക്ഷകോട്യർബ്ബുദംവല്ലീപാരമ്പവും
ലക്ഷീകരിക്കയില്ലെണ്ണിത്തുടങ്ങിയാൽ
താലംതമാലവും നക്തമാലങ്ങളും
സാലംരസാലവുംഹിന്താലജാലവും
അഞ്ജനകേസരം നീലംപലാശവും
സർജ്ജരം ഖർജ്ജൂരകാരസ്കരങ്ങളും
ചൂതംപനസവുംചെമ്പികാചെമ്പകം
മാതുലുംഗങ്ങളുംമാകന്ദവൃന്ദവും
പുന്നാഗനാഗപ്രിയാളദ്രുമങ്ങളും
പിന്നെബ്ബകുളങ്ങൾപൂപ്പാതിരികളും
അശ്വത്ഥജാലംകപിത്ഥദ്രുമങ്ങളും
ശശാങ്കണാലുള്ളപേരാൽസമൂഹവും
ഇരട്ടിയുംതേക്കുംതിലകദ്രുമങ്ങളും
ചൊട്ടിൽപതിക്കുംചുഴലിവൃക്ഷങ്ങളും
അത്തിയുമിത്തിയുംപിന്നെപ്പരുത്തിയും



പുത്തലഞ്ഞിക്കൃതമാലജാലങ്ങളും
മന്ദാരകന്ദകരണ്ഡഷണ്ഡങ്ങളും
കന്ദരഗേഹങ്ങളും കാട്ടുപുഷ്പങ്ങളും
തിന്ത്രിണീവൃക്ഷങ്ങൾ വംശദ്രുമങ്ങളും
ലന്തവൃക്ഷങ്ങളും ജംബുകദംബവും
ജംബീരവൃക്ഷവും ശീല്വാദ്രുമങ്ങളും
തുംബീലതകളും തംബലിക്കൂട്ടവും
ഗുഞ്ജാനികുഞ്ജവും മല്ലികാവല്ലിയും
മുന്തവല്ലീകളും മാലതീജാലവും
ഇപ്രകാരം പുഷ്പവല്ലീപ്രതാനങ്ങളാൽ
തൽപ്രദേശം മഹാഘോരം വനാന്തരം
ക്ഷിപ്രം പ്രവേശിച്ചു ഭീമസേനൻ മുദാ
തൽപ്രദേശം കണ്ടു സന്തുഷ്ടമാനസൻ
എട്ടുദിഗന്തങ്ങൾ പൊട്ടുമാറുച്ചത്തി
ലട്ടഹാസോത്സവം പൊട്ടിച്ചിരിക്കയും
പെട്ടെന്നു മാനത്തു മുട്ടുമാറാമര
ക്കൂട്ടങ്ങളിൽ ഗദാഘട്ടനം ചെയ്കയും
ചുട്ടററവൃക്ഷങ്ങൾ പൊട്ടിത്തകർന്നിട്ടു
മുട്ടിപ്പതിക്കുന്ന കോലാഹലങ്ങളും
ഒട്ടല്ലതങ്ങളിൽ കെട്ടിദ്രുമശ്രേണി
കെട്ടിപ്പിണഞ്ഞാശു പൊട്ടുന്ന ഘോഷങ്ങൾ
കേട്ടുപാരം ഭയപ്പെട്ടു മൃഗങ്ങളും
തെററെന്നു മണ്ടിഗ്ഗമിക്കും പ്രകാരവും
പെട്ടെന്നൊരു മരം പൊട്ടിപ്പിളർന്നാശു
മറെറാരു വൃക്ഷേ പതിക്കുന്നനേരത്തു
മററതും ഖണ്ഡിച്ചു മററതിന്മേൽ വീണു
മററതും മററതും മററതും ഭസ്മമായ്
മററും മരങ്ങളിൽ ചുററുന്ന വല്ലികൾ
ചുററും ഗദാഘാതമേററുടൻ മൂലങ്ങൾ
അററു മരങ്ങളിൽ ചുററം വെടിഞ്ഞാശു

ച്ചുററുംതകൎന്നാശ്രുമററുംപതിക്കയും
ഈററപ്പുലികളും സിംഹഗജങ്ങളും
ചോററിൽകിടക്കുന്നപന്നിത്തടിയനും
ഏററുപുറപ്പെട്ടുപാഞ്ഞുടക്കംവിധൌ
കാററിൻമകൻഗദാചക്രംതിരിക്കുന്നു
കാററുമാത്രംമെയ്യിലേററാതനേരത്തു
പാററകൾപോലെ പലായനം ചെയ്യയും
അത്യുന്നതംഗന്ധമാദനപൎവതം
അത്യന്തവിസ്താരമത്യുത്തമംപരം
ഉത്തുംഗശൃംഗങ്ങൾനക്ഷത്രമാൎഗ്ഗത്തി
ലെത്തുന്നതൊട്ടല്ലപത്തുനൂറായിരം
കത്തുന്നതീക്കനൽജ്വാലാകലാപത്തി
നൊത്തുള്ളരത്നപ്രകാശങ്ങളങ്ങിനെ
കത്തിയൊഴുകുന്നപൂഞ്ചോലവാരിധിൽ
തത്തിക്കളിക്കുന്നമത്സ്യനക്രങ്ങളും
പാതാളരന്ധ്രത്തിനൊക്കുംഗുഹകളിൽ
ചേതസിമോദാൽകളിച്ചുവസിക്കുന്ന
വേതാളിപാളിയും കാളിയുംകൂളിയും,
ചൂതെളിപൂതനാജാലങ്ങളുംകപാചിൽ
പ്രേതാശരബ്രഹ്മരക്ഷഗണങ്ങളും
ഏതാനമല്ലൊരുലക്ഷവും കോടിയും
വാതവേഗങ്ങളാംമാനംകലകളും
മാതംഗയൂഥവുംസിംഹഗണങ്ങളും
വള്ളിപ്പുലികൾവരിയൻ പുലികളും
പുള്ളിപ്പുലികൾ കരിമ്പുലിക്കൂട്ടവും
വള്ളിക്കുടിലകത്തുള്ളിൽകടന്നങ്ങു
തുള്ളിക്കളിക്കുന്നപുള്ളിമാൻപേടയും
കൊള്ളിക്കുമാറുള്ള ബാണംപ്രയോഗിച്ചു
കൊല്ലുന്നകാട്ടാളജാതിയെക്കാൺകയാൽ

ഉള്ളിൽഭയംകൊണ്ടുമണ്ടുംമൃഗങ്ങളെ
തായത്തിലെത്തിപ്പിടിച്ചുകടക്കെന്നു
വായിലാക്കികൊണ്ടുപാഞ്ഞുപോകുംകടു
വായുംപുലികളുംചെന്നവലകളിൽ
ചാടിക്കിടന്നുഴന്നീടുന്നനേരത്തു
പാടേമുടിപ്പാനൊരുമ്പെട്ടുറച്ചുടൻ
ഓടിവന്നീടുന്നവേടൻകണകൊണ്ടു
പാടനംചെയ്തുവധിക്കുംപ്രകാരവും
പേടിച്ചൊളിക്കുന്നചെന്നുലിക്കൂട്ടങ്ങ
ളോടെകലമ്പുവാറാസ്ഥാനാട്ടത്തിടും
എട്ടടിമാനിനെപ്പെട്ടെന്നുകുന്നത്തി
ലിട്ടുകളിപ്പിച്ചുകാട്ടാളരാജന്റെ
ചട്ടറ്റവിക്രമംകൊണ്ടുപുകഴ്ത്തുന്നു
കാട്ടാളരാജനും കൂട്ടരുമൊക്കവെ
വേട്ടയ്ക്കുകോപ്പുകളുംകൂട്ടിപ്പുറപ്പെട്ടു
കാട്ടിലുരന്നതുംകണ്ടുവൃകോദരൻ
ചെമ്പിച്ചുതാടിയുംമീശയും കേശവും
വമ്പിച്ചകൈകളിൽവില്ലുംശരങ്ങളും
ചെമ്പരത്തിപ്പൂകണക്കനേത്രങ്ങളും
മമ്പിളിപോലെവളഞ്ഞുള്ളപല്ലുകൾ
അഞ്ജനപർവതംപോലെശരീരവും
ഗുഞ്ജാഫലംകൊണ്ടുകോർത്തുള്ളമാലകൾ
കുഞ്ജരന്മാരുടെകുംഭതടങ്ങളെ
ഭഞ്ജനംചെയ്തങ്ങതിൽപ്പെട്ടമുത്തുകൾ
അഞ്ജസാകുത്തിത്തുളച്ചുകോർത്തങ്ങനെ
സഞ്ജാതമായുള്ളമാലാകലാപവും
മത്തക്കുറികളുംമൊയ്യപിഞ്ഛവും
മഞ്ചാടിമാലയുംമാറില്ലലതരം
ഉച്ചത്തിലുള്ളൊരുകണ്ഠനാദങ്ങളും

മെച്ചത്തിലുള്ളൊരാഭീഷ്മഭാവങ്ങളും
കച്ചകെട്ടിച്ചിലതൊങ്ങലുംവാലുമി
ട്ടത്യന്തഘോഷമാംവേഷംഭയങ്കരം
കണ്ടുതരംനല്ലനായാട്ടുനായ്ക്കടെ
കണ്ഠേഘണഘണസംഘോഷശൃംഖല
കൊണ്ടുമുറുക്കിപ്പിടിച്ചുപിൻഭാഗത്തു
മണ്ടിച്ചുകൊണ്ടുനടക്കുന്നിതുചിലർ
ബഭോകരശ്ശന്നവമ്പനുംനല്ലക
റുമ്പൻവെളുമ്പനും മുണ്ടനുംനീളനും
ചാത്തനുംകണ്ടനും പാണ്ടൻവറണ്ടനും
ചാടിമൃഗങ്ങളെക്കടിക്കുന്നവെള്ളവും
കക്കടത്തെപ്പിടിച്ചീടുന്നകള്ളനും
ഘുഷ്ഷുരംമുഷ്ഷുരനാംമുറിവാലനും
കൈഞെട്ടിച്ചുടൻബബ്ബഭൌഎന്നൊരു
ശബ്ദമക്കാടകമൊക്കെപ്പരത്തുന്നേ
വാട്ടംവെടിഞ്ഞുനായാട്ടിനടുക്കുന്ന
കാട്ടാളർതമ്മിൽവിളിച്ചുപാടുകയും
കാട്ടിൽക്കടച്ചോടിയത്തൊട്ടെടൊടിവാ
ളൂട്ടവില്ലനുകരംനോക്കെടാപന്നിയെ
ഹാഹഹാ ഞാനെയ്തുപന്നിയെന്നും ചിലർ
പൂപൂപൂ!നീയല്ലഞാനെയ്തതാണെന്നും
ഹാഹഹാ'ഹൂഹൂഹൂ!എന്നടൻതങ്ങളിൽ
ഭീമമായോരുകലശലേന്നവേണ്ടു
ഭീമൻവലിയഗദയുമെടുത്തുടൻ
ഭീമപരാക്രമികാനനാന്തേമുദാ,
പന്നിത്തടിയനെൻകൺമുമ്പിൽവന്നെങ്കി
ലന്നേരമെന്റെമിടുക്കുകാണാമെടോ
ഒന്നിച്ചൊരൻപത്തുപന്നിത്തടിയരെ
ക്കൊന്നീടുവാൻമടിയില്ലാനമുക്കെടൊ!

വേട്ടയ്ക്കു നല്ലതിടക്കള്ളു നമ്മുടെ
ജ്യേഷ്ഠനെൻറവകാശമിക്കാലമൂർഖപ്രായമായ്
കേട്ടിലയോ ഞങ്ങളിന്നെൻറെ ചങ്ങാതി
കെട്ടിയ പെണ്ണിനെച്ചെന്നവൻ തൊട്ടപ്പോൾ
കൂട്ടത്തിലുള്ളവർ കൂടി നിരൂപിച്ചു
ജ്യേഷ്ഠനെത്തള്ളിപ്പുറത്താക്കീടിനാർ
ചാട്ടംപിഴച്ചുകരഞ്ഞിനെപ്പോലവൻ
കൂട്ടംപിരിഞ്ഞെങ്ങു പോയെന്നറിഞ്ഞില
ഏതെങ്കിലും കാട്ടുജന്തുക്കളെക്കൊന്നു
തന്നെയും തിന്മാൻ കൊടുക്കുന്നു നമ്മുടെ
കന്തംമുറിഞ്ഞുപോകയെന്നതുകാരണ
മെന്തിനിവണ്ണമറിഞ്ഞീലിങ്ങളെ!
മാനിനെക്കൊല്ലുവാൻപോലുമൊരായുധം
ഞാനിനിക്കണ്ടീലകള്ളമല്ലുത്തമ
മാനിഷനിങ്ങൾക്കു വേട്ടയ്ക്കുപോകുന്നതും
ഞാനിങ്ങനെകണ്ടിരിക്കമൊറായിതു
കൈകളുംവീശിപ്പുറപ്പെട്ടതെന്തുതാൻ?
അയ്യോ മൃഗമെട്ടപ്പാനല്ലപോകുന്നു
കയ്യോടുനേരിട്ടടുക്കുന്നവൻപുലി
കയ്യാണിയാലടങ്ങുമാറുമൊവേടരേ?
നോക്കെടാ വേടരേ! നീയുമെന്തിങ്ങനെ
തോക്കെടാതെപ്പുറപ്പെട്ടുനായാട്ടിനു
തോക്കും പണയത്തിലാക്കിയോ നമ്മാവ
നോക്കെന്നെപ്പോലീവകക്കാർക്കുമില്ലായുധം;
കള്ളും കറുപ്പും കൊതിച്ചവൻ തൻകയ്യി
ലുള്ളതെല്ലാം വകയാക്കിപ്പതുക്കവേ
കള്ളം പറഞ്ഞു നടന്നപ്പോഴും കടം
കൊള്ളുന്നപോലെന്തുചെയ്യാമിണങ്ങരേ!
തള്ളയ്ക്കുമങ്ങിവൻ പിള്ളയ്ക്കുമങ്ങിവൻ

പള്ളക്കൂരിക്കത്തിപോലുമില്ലാതയായ്
കായ്ക്കനിതിന്നവെള്ളംകുടിച്ചങ്ങനെ
ചാകാതെകണ്ടുപൊറുക്കന്നുഞങ്ങളും
ആകാത്തനാളിൽപിറന്നനാംകാരീക്ഷ
പോകാത്തതല്ലയോകഷ്ടമെൻവേടരേ
മററൊരുവേടൻപറഞ്ഞാനതുതൻെറ
കററമല്ലെന്നുമേകേട്ടുകൊണ്ടീടുക
കൊററിനില്ലാത്തവൻ കോപ്പുമോഹിയ്ക്കുമോ
വററിനില്ലാത്തവൻപാൽകുടിച്ചീടുമോ?
വീട്ടിലുണ്ടെങ്കിൽവിതന്നുചോറുംകിട്ടു
മുട്ടിലുംകിട്ടാ ദരിദ്രനെന്നോർക്കണം
കാട്ടിൽകിടന്നുപൊറുക്കുന്നനമ്മളും
വീട്ടിലിരുന്നുനടക്കുന്നതെന്നുനാം
നെല്ലും പണങ്ങളും നല്ലഗൃഹങ്ങളും
തെല്ലുംകറവില്ലനാട്ടുവാണീടിനാൽ
കല്ലുംമരങ്ങളുംപുല്ലുംപുഴകളു
മല്ലാതെയില്ലെടോകാട്ടുവാണീടിനാൽ
കൊല്ലുംമൃഗങ്ങടെവായില്പിറന്നനാ
മെല്ലാവരുംവളരുന്നതുവിസ്മയം!
ചൊല്ലുന്നതപ്പോളെകേൾക്കാത്തഭൃത്യരെ
തല്ലുന്നകാരിയക്കാരനെപ്പേടിച്ചു
കല്ലുപേറിത്തലക്കുന്നും പിടിപെട്ടു
ചെല്ലുന്നനേരത്തുകാട്ടാളമന്നവൻ
നല്ലാതവാക്കുപറകയില്ലെന്നല്ല
വല്ലാത്തവല്ലായ്മയുണ്ടാക്കുമപ്പോഴേ
കൊള്ളിവാക്കല്ലാതെചൊൽകയുമില്ലവൻ
കൊള്ളാമിതില്പരമുണ്ടോരുസങ്കടം
ഉള്ളിയും മത്തനും പുഴിച്ചമത്തങ്ങ
വള്ളിക്കുടിലകത്തുള്ളിൽകിടക്കുന്ന

കാട്ടാളനാരികല്പിക്കുന്നകല്പന
കേട്ടന്നിയെചോറുകിട്ടാനമുക്കെടോ!
ചേട്ടകൾക്കൊട്ടും വെടിപ്പില്ലവരുടെ
കൃത്യത്തിലൊന്നില്ല നന്നെന്നുചൊല്ലുവാൻ
കാട്ടാളനാരിയെക്കണ്ടാൽകളിക്കണം
കേട്ടാൽകലമ്പുമെവേടർക്കുതമ്പുരാൻ
വേട്ടാളടെശീലമായവർക്കുംവരും
വീട്ടാളരെപ്പോലെതൻനിറമാക്കുവാൻ
കാട്ടാളരെപ്പോലെമററാരുമില്ലെന്നു
കേട്ടാളുകൾക്കൊക്കെബോധംവരുംദൃഢം
അച്ചിക്കമാന്യപ്രവൃത്തിചെയ്യുന്നവൻ
കൊച്ചിക്കുപോയങ്ങുതൊപ്പിയിട്ടീടണം
ഉച്ചയ്ക്കുമന്തിക്കുമെത്രമാത്രംകഞ്ഞി
വെച്ചുകുടിച്ചുപൊറുത്തുകൊള്ളാമിനി
പച്ചമാംസത്തിനുതന്നെവളർന്നവൻ
മെച്ചമേറുന്നുളിക്കേറികൊതിക്കുമോ;
പച്ചടിച്ചാറുംപരിപ്പുംപണിപ്പെട്ടു
വച്ചപമച്ചാറു ചക്കപ്രഥമനും
പഞ്ചസാരപ്പൊടിപാലുംകുളങ്ങളും
പഞ്ചാമൃതംനല്ലശർക്കരപ്പായസം
ഇഞ്ചിനാരങ്ങാക്കറികളുമെന്നിവ
കിഞ്ചിൽകൊതിക്കുമോമാംസംഭുജിപ്പവൻ
മാസത്തിലെത്തിപ്രഥമൻകുടിക്കുന്ന
ഭൂസുരന്മാരെജ്ജയിക്കുമൊരുവക
മാംസത്തിലാഗ്രഹമുള്ളപരിഷയ്ക്കു
മാസത്തിലന്നമില്ലെങ്കിലുംകിംഫലം?
പന്നിയിറച്ചിക്കുതുല്യമായിട്ടുമ
റെറാന്നില്ലമാംസത്തിലെന്നുബോധിക്കണം
എന്നിങ്ങനെപരാധീനംപറഞ്ഞങ്ങു

കൂട്ടവായിൻവായിൽപ്പുക്കതുകണ്ടൊരന്തകക്കാരൻ
കൂട്ടതാകിനകോപംപൂണ്ടഥമീശതെറുപ്പിച്ചുടനെ
വിട്ടരോഷൻപാഞ്ഞുതിരിച്ചിട്ടുതന്നുടെവനം നോക്കി
വരിയൻപുലിവലയിൽപ്പെട്ടഥവലയുന്നതുകണ്ടുടനെ
പരിചൊടുനിജപെൺപുലിചെന്നു
കടിച്ചുപൊളിച്ചിട്ടുവലയും
വലയുംകെട്ടിപ്പാർക്കുന്നവനുടെതലയും
കൊണ്ടതിവേഗംമലയുടെഉന്നതന്നിൽ
പുക്കിതുപെൺപുലിയാൻപുലിയോടും
ഇടിവെട്ടിടയുംപടി ചടചടവെടിയും
അടവിയിലിടതിങ്ങിനകിടുകിടനാദവും
പടുതരവെടികൊണ്ടുടനടവികളിടചേർന്നൊരു
തടവുകൾവെടിവും തങ്ങളിൽ മൃഗ
കൂട്ടങ്ങളുടെ പലതരമോട്ടങ്ങളുമവരുടെ
ചാട്ടങ്ങളുമൊരവകരകേട്ടാൽ പൊറുക്കരുതൊരുവക
കൂട്ടങ്ങളുടെപരിവിളയാട്ടം ഉലകുകളൊട്ടും
പട്ടതരമിഹഞെട്ടും പടിപടഹമിരട്ടും
ഇത്തരമതിഭീഷണമാകിനഘോഷം
സത്വരമതുകണ്ടുരസിച്ചതിതോഷാൽ
ഉൾത്തമതിയാകിനമാരുതപുത്രൻ
ഉത്തമഗിരിമേൽകേറിനടന്നുപവിത്രൻ

കായാമ്പൂമലർക്കുളിലായാസം വളർക്കുന്ന
കായാ! കാർമ്മുകിൽവർണ്ണാ മായാമാനുഷകൃഷ്ണാ!
പായസമനിശം പാല്പായസപ്രിയഗോപ!
ജായാപുത്ര മിത്രങ്ങളായ സാഗരംനോക്കി
പ്പായാതെമനക്കാമ്പേ പോയാലും മുദാഗംഗാ
തോയേന കുളിച്ചാലും മായകർമ്മംകുറച്ചാലും
കായാദികളിൽസ്നേഹിച്ചായാസംവരുത്താതെ

തോയജനയനന്റെ കായത്തെസ്മരിച്ചാലും
ആമെങ്കിൽമുകുന്ദന്റെ നാമങ്ങൾജപിച്ചാലും
നാമെന്നുള്ളൊരുഭാവം മാമകംയോഗ്യമല്ലേ
കാമിനിമണിമാരെക്കാമിച്ചു വലയാതെ
സ്വാമിതൻ പാദാംഭോജം സാമോദംഭജിച്ചാലും!
ഭീമന്റെകഥാശേഷം ശ്രീമൻകേട്ടുകൊണ്ടാലും
ധീമാന്മാർക്കതുമൂലം ക്ഷേമം സംഭവിച്ചീടും.

കല്ലുംമരങ്ങളുംതല്ലിത്തകർത്തുകൊ
ണ്ടുല്ലാസമോടങ്ങുചെല്ലുന്നനേരത്തു
വല്ലീഗൃഹങ്ങളിൽസല്ലീലയാടുന്ന
നല്ലോരുഗന്ധർവ്വമല്ലാക്ഷിമാരുടെ
സല്ലാപസാരസ്യഹല്ലോഹലങ്ങളാൽ
കല്ലോലവിഭ്രമംവെല്ലുന്നകൺമുന
ത്തെല്ലിന്റെഭംഗിയും ചില്ലിവില്ലാട്ടവും
മല്ലായുധൻതഴച്ചുല്ലൽനൽകുന്ന ധ
മ്മില്ലവും ചന്ദ്രനെവെല്ലുംമുഖാംബുജവും
മല്ലികാമൊട്ടിനെത്തല്ലിയോടിക്കുന്ന
പല്ലിന്റെശോഭയും നല്ലോരധരവും
ജംഭാരിതന്നുടെകുംഭിപ്രവരന്റെ
കുംഭത്തടത്തിന്റെഡംഭംകുറയ്ക്കുന്ന
സംഭോഗനൽകുചകുംഭങ്ങളെക്കൊണ്ടു
സംഭാവനംചെയ്തുഗംഭീരനായുള്ള
ജംഭാരിപുത്രന്റെമുമ്പിൽപിറന്നവൻ
വമ്പൻവൃകോദരൻകമ്പിട്ടുനോക്കിനാൻ
പന്തണിക്കൊങ്കമാർപന്തിനിരക്കവെ
പന്തടിക്കുന്നതും ചിന്തുപാടുന്നതും
അന്തികേകണ്ടൊരുകുന്തീകുമാരകൻ
സന്തുഷ്ടനായ്‌നിന്നതെല്ലുനേരംമുദാ
പന്നഗസ്ത്രീകളുമപ്സരസ്ത്രീകളും

പിന്നെസ്സുരസ്ത്രീസമൂഹവുംകുത്രചിൽ,
വിദ്യാധരികളുമന്യത്രകുത്രചിൽ
സിദ്ധനാരികളും ചാരണസ്ത്രീകളും
വീണാപ്രയോഗങ്ങൾവേണുനാദങ്ങളും
ചേണാൎന്നഗീതഗാനങ്ങളുംകുത്രചിൽ
ചെമ്പടതോടിവരാടികളിത്യാദി
മമ്പോടനേകംപ്രയോഗങ്ങളിങ്ങനെ
പാട്ടുംകളികളും പൎവ്വതാന്തരാ
കേട്ടുംവിലോകനംചെയ്തുംഗമിക്കുന്ന
ഭീമസേനൻഗന്ധമാദനാധിത്യക
ഭൂമിതന്നിൽതദാനോക്കുംദശാന്തരേ
ശ്യാമളംനല്ലകദളീമഹാവനം
കോമളശ്രീപൂൎണ്ണമാത്തുകണ്ടീടിനാൻ
രാമദാസൻമഹാവീരൻ കപീശ്വരൻ
ശ്രീമഹാദേവൻറെ ബീജേനജാതനാം
ശ്രീഹനൂമാൻമുദാ വാണരുളീടുന്ന
ശ്രീമഹാപുണ്യപ്രദേശംമനോഹരം.
പച്ചക്കദളിക്കുലകൾക്കിടയ്ക്കിടെ
മെച്ചത്തിൽനന്നായ് പഴുത്തപഴങ്ങളും
ഉച്ചത്തിലങ്ങിനെകണ്ടാൽപവിഴവും
പച്ചരത്നക്കല്ലുമൊന്നിച്ചുകോൎത്തുള്ള
മാലകൾകൊണ്ടുവിതാനിച്ചതെന്നു
മാലോകരൊക്കെയുംശങ്കിക്കുമാറുള്ള
ലീലാവിലാസേനനില്ക്കുന്നവാഴകൾ
നാലുഭാഗങ്ങളിൽത്തിങ്ങിവിങ്ങിത്തദാ
ബാലാനിലൻവന്നുതട്ടുന്നനേരത്തു
കോലാഹലംനൃത്തമാട്ടംദലങ്ങളും
ആലോകനംചെയ്തുവിസ്മയിച്ചീടിനാൻ
കാലാത്മജാനുജൻവീരൻവൃകോദരൻ

താഴത്തുഭാഗത്തുവീണുകിടക്കുന്ന
വാഴപ്പഴംകൊണ്ടുമൂടിമഹീതലം
പാഴററപട്ടുവിരിച്ചുകണക്കിനെ
വാഴയ്ക്കുചുററുംപ്രകാശമുണ്ടപ്പൊഴും
വാവലുംകാക്കയുംപച്ചക്കിളികളും
പ്രാവുംപരുന്തുംപറന്നുനടക്കുന്ന
പക്ഷികൾവന്നിപ്പഴങ്ങളെ
ഭക്ഷിക്കമാറില്ലപേടികൊണ്ടാരുമേ
രക്ഷിച്ചുപോരുന്നതാരീവനമെന്നു
സൂക്ഷിച്ചുനോക്കിത്തുടങ്ങിവൃകോദരൻ.

അതുകണ്ടുഹനൂമാനുമുള്ളംപ്രീതികൈക്കൊണ്ടു
മതിമാൻമാരുതിതന്റെമതികൊണ്ടുനിരൂപിച്ചു
മതിമുഖിമണിതന്റെമതിമോദംവളർത്തുവാൻ
അതിവീരനിവൻമിന്നതിവേഗംഗമിക്കുന്നു
മനുജന്താനിവനെന്റെയനുജൻമാരുതപുത്രൻ
ദനുജന്മാർക്കന്തകാലൻ മനുജാതൻ ക്ഷിതിതന്നിൽ
മരുത്തിന്നുപിറന്നോരുകരുത്തുള്ള സഹജന്റെ
കരുത്തിന്റെബലമിന്നു തരത്തിലങ്ങറിയേണം
അടുത്താശുഗമിക്കാതെതടുത്തുനിർത്തുവൻകിഞ്ചിൽ
പടുത്വങ്ങളറിപ്പിച്ചാൽകൊടുക്കാം മാററവുംപിന്നെ
മനംകൊണ്ടിങ്ങനെ ചിന്തിച്ചുനങ്ങാതങ്ങൊരുവൃദ്ധ
കുരങ്ങിന്റെവടിവായിച്ചമഞ്ഞുകൈകളുംകാലും
കഴിഞ്ഞുവാലുമക്കാലം മെലിഞ്ഞകൈകളെക്കൊണ്ടു
ചൊറിഞ്ഞുരോമമെപ്പേരുംകൊഴിഞ്ഞുമേനിയും ചുക്കി
ച്ചുളിഞ്ഞുകണ്ണിനുകാഴ്ചകുറഞ്ഞുപീളയുംവന്നു
നിറഞ്ഞുതാൻവഴിയിൽ ചെന്നുറച്ചുനേത്രവും ചിമ്മി
ശയിച്ചുമൂന്നുലോകങ്ങളുംജയിച്ചുള്ളമഹാവീരൻ.

തുമ്പിക്കരംകൊണ്ടുമുമ്പിൽപലപല
വമ്പിച്ചവന്മരക്കൊമ്പുംപിടിച്ചൊടി

ച്ചുമ്പോട്ടുക്കുന്ന വമ്പൻകലയാന
ക്കൊമ്പന്റെ കുത്തുള്ള കൊമ്പുരണ്ടും പിടി
ച്ചുന്മത്തമുറവുകളിമ്പം കലർന്നൂറ്റു
മുമ്പിൽക്കളിപ്പിച്ചവൻ പന്തുകൊണ്ടവൻ
കാട്ടം തകർത്തുകൊണ്ടോടും മൃഗങ്ങളെ
ച്ചാടിക്കടിച്ചിഴച്ചോടിയടുക്കുന്ന
കണ്ഠീരവങ്ങടെ കണ്ഠേ കരംകൊണ്ടു
കണ്ഠാന്തരം കോർത്തുമർദ്ദിച്ചുമന്നിനെ
കൊല്ലൊട്ടനല്ലകളിമഹാദ്ധ്വനം തന്നി
ലുറപ്പിച്ചുവേഗം നടന്നു തുടങ്ങിനാൻ
ഉദ്ധതനാകുന്ന ഭീമസേനൻ തന്റെ
പദ്ധതിതന്നിൽ മുടക്കിക്കിടക്കുന്ന
വൃദ്ധനായോരു വലീമുഖനെക്കണ്ടു
ക്രുദ്ധനായി പറഞ്ഞീടിനാനഞ്ജസാ
നോക്കെടാ നമ്മുടെ മാർഗ്ഗേ കിടക്കുന്ന
മർക്കടാ! നീയങ്ങുമാറിക്കിടക്കെടാ
ദുർവ്വിടസ്ഥാനത്തു വന്നു ശയിപ്പാനിനക്കെടാ
തോന്നുവാനെന്തടാ സംഗതി
നാട്ടിൽപ്പുരുഷരെക്കണ്ടാലറിയാത്ത
കാട്ടിൽക്കിടക്കുന്ന മൂളിക്കുരങ്ങനീ
ഒട്ടും വകതിരിവില്ലാത്ത വല്ലാത്ത
കൂട്ടത്തിൽ വന്നു പിറന്നു വളർന്നു നീ
ചാട്ടത്തിൽനിന്നു പിഴച്ചുപോയോ
നിന്റെ കൂട്ടത്തിൽ മറ്റാരുമില്ലാത്തതെന്തടോ
പെട്ടെന്നെഴുന്നേറ്റു പോകായ്കിലാപത്തു
പെട്ടീടുമെന്നു ധരിക്കനീ വാനരാ!
ഇത്തരം ഭീമന്റെ ദുർഭാഷണം കേട്ടും
വൃദ്ധൻ ചിരിച്ചു പറഞ്ഞു പതുക്കവേ
ഏറ്റം കയർത്തു പറയുന്നതെന്തു നീ!

ഏറവുമാറാന്നിന്നിക്കെത്തുമെല്ലതല്ല
മറൊരു മാൎഗ്ഗമായ്യോയ്യോള്ളൂണോ ഭവാൻ
കററമില്ലിക്കരങ്ങളുച്ചനെക്കാണെടോ !
കണ്ണുംതിരിയാശരീരം വിറയ്ക്കുന്നു
ബന്ധംപലതുണ്ടു പൊയ്യുല്ലകണ്ടുകൊൾ
കയ്യിനും കാലിനും ശക്തിയില്ലാതെയായ്
മെയ്യുംതളൎന്നുപൊയ്യല്ലമാനുഷാ!
അയ്യോ! പരമാൎത്ഥമെന്തുംഗ്രഹിയാതെ
നീയെന്തുശൌൎയ്യംതുടങ്ങുന്നുപൂരുഷ!
പാരംവലഞ്ഞുകിടക്കുന്നവൎകളോ
ടാരുമീവണ്ണംകലമ്പുമാറില്ലെടോ!
നേർവഴിവിട്ടുതെണ്ടുചുവടുകളോട്ട
മാറിയാലെന്തുവൈഷമ്യം നിനക്കെടോ!
മാരുതിവൃദ്ധൻെറവാക്കുകൾകേട്ടുടൻ
മാരുതിധീമൻകയൎത്തുചൊല്ലീടിനാൻ
ആരെന്നറിഞ്ഞുപറഞ്ഞുനീവാനരാ
പാരംമുഴക്കുന്നധിക്കാരസാഹസം
പൂരുവംശത്തിൽപിറന്നവളന്നൊരു
പൂരുഷശ്രേഷ്ഠൻവൃകോദരനെന്നൊരു
വീരനെക്കേട്ടറിവില്ലേനിനക്കെടോ?
ധീരനാമദ്ദേഹമിദ്ദേഹമോൎക്കനീ
നേരായമാൎഗ്ഗംവെടിഞ്ഞുനടക്കയി
ല്ലാരോടുമിജ്ജനം തോല്മയുമില്ലെടോ!
മാറിനില്ലെന്നുപറയുന്നമൂഢൻെറ
മാറിൽപതിക്കുംഗദാഗ്രമെന്നോൎക്കണം
ഏറെപ്പറയാതെഴുന്നേററുവട്ടത്തു
മാറിക്കിടക്കനീ മൎക്കടപ്രാകൃത
സജ്ജനാചാരംപിടിപെടാത്തുള്ളൊരു
ദുൎജ്ജനംനമ്മെദ്ദുഷിപ്പാനൊരുമ്പെട്ട

ലജ്ജകൂടാതെവഴിമുടക്കീടിനാ
ലർജ്ജുനജ്യേഷ്ഠൻ സഹിക്കയില്ലേതുമെ
ധർമ്മപ്രകാരം ഗ്രഹിക്കാത്തനിന്നോടു
ധർമ്മംപറവാൻനമുക്കെന്തുസംഗതി?
ധർമ്മപുത്രാനുജൻധർമ്മംവെടിഞ്ഞോരു
കർമ്മങ്ങൾചെയ്കയില്ലെന്നുബോധിക്കണം
എന്നുള്ളവാക്കുകൾകേട്ടു ചിരിച്ചുകൊ
ണ്ടൊന്നരുൾചെയ്തുഹനൂമാനതിങ്ങിനെ
‘‘നന്നെടോ!ഭീമ!നയജ്ഞൻഭവാനെന്നു
ചൊന്നവാക്കെല്ലാംകണക്കിന്നുകൂട്ടമോ?
ധർമ്മജൻമുമ്പായധാർമ്മികന്മാർനിങ്ങൾ
ധർമ്മമല്ലാതൊന്നുംചെയ്യുകയില്ലയോ
പാഞ്ചാലിയെന്നൊരുപെണ്ണിനെക്കണ്ടിട്ടു
പഞ്ചബാണാർത്തിപിടിപെട്ടഹോ നിങ്ങ
ളഞ്ചുപേരും ചെന്നുകൈക്കുപിടിച്ചുകൊ
ണ്ടഞ്ചാതെവേളികഴിച്ചെന്നുകേട്ടുഞാൻ
അഞ്ചിനിലഞ്ചുംകണക്കെന്നവൾക്കൊരു
ചാഞ്ചല്യവുമില്ലതെല്ലുപോലുംനിങ്ങ
ളഞ്ചുജനത്തെയുംകൺമുനതെല്ലിനാൽ
വഞ്ചിപ്പതിന്നവൾപോരുംവൃകോദര!
നാലഞ്ചുഭർത്താവൊരുത്തിക്കുതാനതു
നാലുജാതിക്കും വിധിച്ചതല്ലോർക്കണം
നാലുപേർകേട്ടാൽനിരക്കാത്തവസ്തുനീ
വാലുള്ളവാനരന്മാർക്കുംചിതംവരാ
ചേട്ടത്തിയാമൊട്ടനുജത്തിയാമൊട്ടു
ചേട്ടകൾതന്റെകളത്രമെന്നിങ്ങനെ
കാട്ടുന്നഗോഷ്ഠികൾകേട്ടാൽചിരിയാക
മൊട്ടുംഗുണമില്ലകുന്തീകുമാരകാ!
നേരായമാർഗ്ഗംവെടിഞ്ഞുനടക്കാത്ത

വീരൻവൃകോദരൻതാനെന്നുനമ്മുടെ
നേരെയണഞ്ഞുപറയാൻമടിയില്ല
നാരായണനുംശിവനുമറ്റുള്ളചാർവരും?
തോറ്റീടുമാറില്ലഞങ്ങളെന്നിങ്ങനെ
കാറ്റിന്മകൻനീപറഞ്ഞതുംവിസ്മയം
ത്തുറവുപേർനിങ്ങടെ നാടുംനഗരവും
ക്രൂരവുകാരെയുമടക്കിവച്ചീലയോ?
കാറ്റുംമഴമഞ്ഞുമേറ്റുകൊണ്ടെപ്പോഴും
കാട്ടിൽകിടക്കുന്നകൂട്ടമല്ലേനിങ്ങൾ
കാട്ടിൽകിടക്കുന്നദുർമ്മാർഗ്ഗശക്തിയാൽ
വീട്ടിൽകിടപ്പാൻവിധിയില്ലനിങ്ങൾക്കും
നാട്ടിൽനിന്നാട്ടുസുയോധനനന്നു
ഓട്ടിക്കളഞ്ഞതിൽപിന്നെയൊരിക്കലും
നാട്ടിൽകടപ്പാൻകഴിയുന്നതുമില്ല
കാട്ടിൽസുഖമെങ്കിലായതുംകൊള്ളല്ല
കല്ലിലും പുല്ലിലുംകാലെത്തറയ്ക്കുന്ന
മുള്ളിലും വങ്കികൾക്കുള്ളിലും കണ്ടിലും
തള്ളിയലച്ചുനടക്കുന്നനിങ്ങടെ
ഉള്ളുകൾക്കേതുംകുറവില്ലനന്നെടോ!
കള്ളത്തരംചൂതുകൊണ്ടുദുര്യോധനൻ
തള്ളിപ്പുറത്താക്കിനിങ്ങളെതൽക്ഷണം
ഉള്ളിൽഭയംപൂണ്ടുമണ്ടുന്നനിങ്ങളെ
തുള്ളിപ്പതിനൊന്നുപെറ്റുംപുറപ്പെട്ടു
കണ്ടവസ്തുക്കളിൽകാംക്ഷയുണ്ടായവർ
കൊണ്ടുവാകൊണ്ടുവായെന്നുകല്പിക്കയും
ശണ്ഠകൂട്ടീടുമെന്നോർത്തുഭയപ്പെട്ടു
മണ്ടിത്തുടങ്ങുംമടങ്ങാതെനിങ്ങളും
കണ്ടനേരംതന്നെനിന്റെപരാക്രമ
മുണ്ടായ്‌നമുക്കെന്നറികവൃകോദര!"

ദുർഭാഷണംകേട്ടുകോപിച്ചഭീമനും
സത്വാവമെല്ലാംമതിമതിവാനര
കാന്തിരക്കാസ്സുള്ളംതിന്നമരങ്ങളിൽ
പാഞ്ഞുനടക്കുംമരഞ്ചാടിമൂഢനെ
ഭഞ്ജനംചെയ്‌വാൻമടിക്കുന്നതാൻകുറവു
മണ്ണുനാൾപുത്രൻറജാതിയെന്നോർക്കയാൽ
ഭീമസേനൻറപരാക്രമമൊന്നുമീ
ധൂമകേതുക്കളെച്ചുൻഗ്രഹിച്ചീല
രക്തസ്പൃക്കംഭയാനകനാം ഹിഡിംബൻറ
വക്ഷസ്സുതല്ലിപ്പിളന്നവൃകോദരൻ
ദുഷ്ടതപൂണ്ടുബകനാമരക്കനെ
തൽക്ഷണംകാലന്നുകാഴ്ചകൊടുത്തതും
കൊമ്പൻകൊലയാനതുമ്പിക്കരംകൊണ്ടു
വമ്പിച്ചസാലംപിളന്നകണക്കിനെ
ജൃംഭിച്ചവനാജരാസന്ധമന്നൻറ
ജൃംഭിച്ചവിഗ്രഹംരണ്ടായ്പിളന്നതും
കിമ്മീരനായനിശാചരവീരൻറ
മർമ്മങ്ങൾതോറുംഗദകൊണ്ടടിച്ചതും
നിർമ്മൂലനംചെയ്തുതാപസന്മാരുടെ
ധർമ്മസംരക്ഷണംചെയ്തുവൃകോദരൻ
ഇത്ഥംപരാക്രമപ്രൌഢനാമെന്നോടു
സിദ്ധമല്ലാതൊരുവൃദ്ധപ്ലവംഗമൻ
നിർമ്മര്യാദം ദുഷിച്ചുപറകയോ
ദുർമ്മുഖ! പോടാവലീമുഖ! ദുർമ്മതെ
അഞ്ജനാപുത്രനാമാംചെയ്തിതന്നേരം
ഭഞ്ജനാചെയ്‌വാൻമടിക്കേണ്ടനീസഖേ!
രാക്ഷസന്മാരെക്കൊലചെയ്തിന്നുടെ
ശിക്ഷാസന്നാഹങ്ങളെന്നോടേപായടോ?
ഉല്ലാസനാൻപൂണ്ടുദുര്യോധനോക്തമാം

ഉച്ഛ്വാസനംകൊണ്ടുമണ്ടിവന്നങ്ങിനെ
അഞ്ചുപേർനിങ്ങളുംകണ്ടുവില്ലെത്തന്നെ
പാഞ്ചാലിയെച്ചെന്നടിച്ചുതലമുടി
ചുററിപ്പിടിച്ചുവലിച്ചിഴച്ചങ്ങനെ
മുററുംമഹാജനംനോക്കിനില്ക്കുംവിധൌ
മുററത്തുകൊണ്ടന്നുതാഡിച്ചുതാഡിച്ചു
തെററന്നുട്ടത്തപ്പുടവവലിച്ചഴി
ച്ചുററമില്ലാത്തൊരപരാധവുംചെയ്തു
കണ്ണുമിഴിച്ചതുകണ്ടുനിന്നീടുന്ന
പൊണ്ണത്തടിയനാംനിന്റെപരാക്രമം
കാശിക്കുപോയോകഥിക്കവൃകോദര
കാശിനുപോലുംവിലപിടിയാത്തനീ
തന്നുടെമുന്നിലിട്ടന്യനാംപൂരുഷൻ
തന്നുടെപെണ്ണിന്റെവസ്ത്രംതൊട്ടന്നേര
മൊന്നുമനങ്ങാതെനില്ക്കയൊവേണ്ടതു
ചെന്നങ്ങവനെപ്രഹരിക്കയൊണ്ണണം
മിടുക്കംശൌര്യവുമെല്ലാമൊടുക്കംനാസ്തിയാംനിന്റെ
കടുപ്പംകാട്ടിലെങ്ങാനംകിടക്കുംവാനരത്തോടു
കടക്കണ്ണുംചുവത്തിക്കൊണ്ടെടുക്കുംവിക്രമീപല്ലും
കടിക്കും വല്ലികൾതല്ലിയൊടിക്കുംപൊയ്ത്തതല്ലി
പ്പൊടിക്കുംപാദപങ്ങൾതട്ടിടിക്കുംവല്ലതുംചൊല്ലി
ച്ചൊടിക്കുമെന്നതിന്നുഭീമാനടപ്പാൻശക്തിയില്ലാഞ്ഞു
കിടപ്പായിനമുക്കിപ്പോൾമടപ്പാംവാലിതങ്ങാതേ
ക്കെടുപ്പാൻസാദ്ധ്യമില്ലെത്രേംപൊടുക്കെന്നുഭവാൻ
ചാടിക്കടന്നാലുംനടന്നാലുംമടിക്കന്നെന്തിന്നുഭീമാ!
മുടക്കന്നില്ല ഞാൻ മാർഗ്ഗം
പറഞ്ഞതുഭീമനംനീയിപ്പറഞ്ഞവാക്കുകളെല്ലാം
കറഞ്ഞൊന്നകത്തുള്ളോർപ്പുറത്തെങ്കിലറിയിക്കാം
മുഷ്കന്മാർപലവട്ടമധിക്ഷേപങ്ങൾചെയ്താലും
വധിപ്പാനുംചിതംപോരാ വധിച്ചാലുംചിതംപോരാ

കരുത്തൻമററാരുത്തൻവന്നരികെയെങ്കിൽകരത്തെക്കൊ
ണ്ടടിച്ചുകൈപിടിച്ചുകാട്ടിലേക്കാക്കിഗമിക്കുംഞാൻ
അതുമെല്ലാമിരിക്കട്ടെഫലമില്ലാ
മരിക്കാറായ്കിടക്കുന്നമരങ്ങളോടികിഴവനെ
മരുത്തിൻറമകൻവന്നുമരിപ്പിച്ചെന്നതുകേട്ടാൽ
ചിരിക്കുംസജ്ജനമെന്നുധരിക്കമെക്കുടത്താനേ!
കടന്നുപോകയോപിന്നെക്കുടപ്പമാസ്സുതമെൻറ
ഉദയവാമഞ്ജനാപുത്രൻകടക്കരുതുംകപിശ്രേഷ്ഠൻ
ജനിച്ചോരുകുലംതന്നിൽജനിച്ചോകരഞ്ഞച്ചാ!
നിനച്ചാൽനിന്നെ നലംചലിപ്പിച്ചാൽനിനക്കുപാപമുണ്ടാകും
അതുകേട്ടാലുത്തമന്മാരുമപ്പൊങ്ങുകനിവോടെ
മതിയിൽശങ്കയുണ്ടെങ്കിലതുചെയ്യേണമെന്നില്ല
വഴിതന്നിൽകിടക്കുന്നവാലെടുത്തുമാററിവച്ചു
വഴിപോലെകടന്നാശുഗമിക്കഭീമസേനാനീ,
കരംകൊണ്ടുവാനരത്തെത്തൊടുകനിന്ദിതമെങ്കിൽ
കരംതന്നിലിരിക്കുന്നഗദകൊണ്ടുമടിയാതെ
മെനക്കെടംവാലെടുത്താശുപൊട്ടുകൊണ്ടങ്ങനെനീക്കി
നടക്കനീമിടുക്ക! വേർപെട്ടക്കദുർഘടമെല്ലാം
പറഞ്ഞുപാണ്ഡവനപ്പോൾ കുറഞ്ഞൊന്നുനിരൂപിച്ചു
മറിച്ചുനീക്കമന്നേരം മുറിഞ്ഞുപോകയില്ലല്ലീ
മുറിയുന്നെന്തടോനിൻറഗദയോ നമ്മുടെവാലോ?
അറിയാഞ്ഞിട്ടുചോദിച്ചെന്നതിശമുണ്ടാകവേണ്ടാ
കൂടത്തപർവ്വതം തല്ലിപ്പൊടിച്ചു ഭസ്മമാക്കുന്ന
കടുത്തമൻഗദയാലന്ധം തടുത്തവൈരികളില്ലാ
കൊഴിഞ്ഞുരോമവുമൊട്ടുകൊഴിഞ്ഞുഭൂമിയിൽവീണു
ഉഴഞ്ഞുമേവിഹ്വനിൻറകിഴിഞ്ഞവാലിന്നരംഗം
ഭവിക്കുമെന്നതുകൊണ്ടുമടിക്കുന്നുമഹാഭോഷ!
ഭൈവിക്കപൃത്തരിയായിട്ടുരക്കാതെചിലവസ്തു
ഗ്രഹിക്കുമ്പോളെനിക്കുള്ളിൽജ്വലിക്കുംകോപമാംവഹ്നി

ശിക്ഷിക്കുംനിന്നുടെദേഹംസഹിക്കാമോനിനക്കിപ്പോൾ,
ഇത്ഥംപറഞ്ഞതിക്രുദ്ധനാംപാണ്ഡവൻ
നക്തഞ്ചരാരാതിദാസന്റെപുച്ഛാഗ്രം
ഉത്തുംഗമാകുംഗദകൊണ്ടുപൊക്കുവാ
നത്യന്തവേഗേനചെന്നടുത്തീടിനാൻ
ദീർഘംപെരുത്തൊരു പുച്ഛംഗദകൊണ്ടു
പൊക്കുവാനായിപ്രയത്നംതുടങ്ങിനാൻ
രണ്ടുകരങ്ങളെക്കൊണ്ടുപിടിച്ചുടൻ
രണ്ടുമൂന്നട്ടഹാസംമുഴക്കിഗദ
കൊണ്ടുടൻ തിക്കിക്കലക്കിപ്പലവിധം
കൊണ്ടുമിളക്കംവരുവില്ലവാലിനു
നീണ്ടുതടിച്ചൊരു പുച്ഛാഗ്രഭാഗത്തു
രണ്ടുരോമംപോലുമെങ്ങുമിളകീല
വേണ്ടുംപ്രയോഗങ്ങളെല്ലാംപ്രയോഗിച്ചു
വേണ്ടുവോളം നാണവുംകെട്ടുമാറിനാൻ
ഇക്കുരങ്ങച്ഛന്റെ പുച്ഛംഗദകൊണ്ടു
പൊക്കുവാൻമേലാനമുക്കെന്നുവന്നല്ലോ
ദിക്കുകളെല്ലാംജയിച്ചുള്ളഭീമന്റെ
വിക്രമമിപ്പോൾഫലിക്കാത്തതെന്തഹോ
തെറ്റെന്നൊരുത്തന്റെമായാപ്രയോഗമോ
മറ്റുംഫലിക്കാത്തതെന്തുവാൻമൽബലം
കാറ്റിന്മകനൊരു മർക്കടത്താനൊട്ടു
തോറ്റുപോയെന്നുകേൾക്കുന്നനേരത്തു
നൂറ്റുവർനമ്മെപ്പരിഹസിച്ചീടുമേ
കൂറ്റുകാർപിന്നെപ്പരിഹസിക്കുംദൃഢം
മുറ്റുമിനിക്കിനിജ്ജീവിച്ചിരിപ്പതി
നൊട്ടുംകൊതിയില്ലവല്ലതെന്നാകിലും
മുഷ്ടികൾകൊണ്ടുമുതുക്കൻകുരങ്ങിന്റെ
നഷ്ടിവരുത്തുംകരുത്തുള്ള പാണ്ഡവൻ

കോപമേറുന്നജീവൻകളയാൻമടിയില്ല
കസ്തൂരീബ്ഭീമനിളരുപ്പെട്ടിരിക്കമോ
ഇത്തരം ചിന്തിച്ചുകോപിച്ചുറച്ചുടൻ
സത്വരം പാഞ്ഞെത്തിട്ടുവൃകോദരൻ
നോക്കുമ്പോമക്ഷുദ്രമായാപ്രയോഗങ്ങൾ
ഉല്പൂരാദ്യാപം തുടങ്ങുന്നതിന്നിടെ
ദുഷ്ടകളെല്ലാംശമിക്കംഭ്രമിക്കാതെ
ദുഷ്ടരൊടുഗ്രമായുദ്ധംതുടങ്ങീടിനാൻ
ഇക്കണ്ടനമ്മെത്തടുത്തുനില്ക്കാമെന്ന
ധിക്കാരമല്ലയോവാടാ! ചലീമതെ !
വക്കാണമേറ്റുന്നനേരംപ്രതിച്ചെപ്പട്ട
വെക്കംമരക്കൊമ്പുപറവുമാറായതിൻ
ക്ഷുദ്രപ്രയോഗങ്ങൾ നമ്മോടുപറവതോ
മൂഢതാപമങ്ങുനീവെച്ചേക്കവാനരാ !
ക്ഷുദ്രപ്രയോഗംതുടങ്ങുംവിധൌനിന്റെ
ക്ഷുദ്രപ്രയോഗംഫലിക്കാതെയാസ്വതം
കണ്ടുപഠിച്ചതുംകേട്ടുപഠിച്ചതും
കൊണ്ടുഫലിപ്പിപ്പനെന്നുചിന്തിച്ചുനീ
തണ്ടുതപ്പിക്കൊണ്ടുനേത്തുവന്നാലിങ്ങു
കണ്ടുകൊള്ളുമെന്നുവൈദഗ്ധ്യമൊക്കവേ
പണ്ടാതനാളംപ്രയോഗങ്ങളിങ്ങനെ
കണ്ടറിവില്ലെന്നതോന്നിപ്പതിന്നുഞാൻ
കണ്ടാലറിവാൻസമർത്ഥനല്ലെങ്കിൽനീ
കൊണ്ടാലറിയുമതിനില്ലസംശയം
വേണ്ടാസനാംനിതുടങ്ങുകകാരണം
വേണ്ടിവന്നുചിലദുർഭാഷണങ്ങളും
മന്ത്രസ്വഭാബലംകൊണ്ടൊന്നിനക്കെന്റെ
മാൎഗ്ഗംതടുക്കവാൻശക്തിയുണ്ടായതും
മന്ത്രവുംതന്ത്രവുംമററുള്ളവിദ്യയും

മാരുതപുത്രനോടേതുംഫലംവരാ
ക്രൂനൻമദിച്ചുന്നാൽഗോപുരം കണ്ണുമോ
വാനരന്മാരെന്തുകാട്ടുന്നു നമ്മോട്
വാനരാനില്ലെന്നുടക്കനോനെത്തു
വാലുമുയത്തിപ്പ്രാക്രമംകണ്ടെകം
ഇത്തരംഭീമന്റെഗർഭാഷണംകേട്ടു
വൃദ്ധൻചിരിച്ചുപറഞ്ഞുപതുക്കവെ
മർക്കടനെന്നുനീധിക്കരിക്കേണ്ടെടോ
മർക്കടന്മാരിലുംമുഷ്കരന്മാരുണ്ട്
പണ്ടൊരുമർക്കടനാനല്ലയോപാതകി
കണ്ടുനെന്നുണ്ടായനക്തഞ്ചരേന്ദ്രനെ
വാലുകൊണ്ടാളുവരിഞ്ഞുകെട്ടിക്കൊണ്ടു
നാലുസമുദ്രങ്ങളുംചാടിക്കടന്നതും
മറ്റൊരുദേഹംമഹാവാരിരാശിയെ
സത്വരംചാടിക്കടന്നുചെന്നങ്ങസാ
ശങ്കകൂടാതെനിശാചരവീരന്റെ
ലങ്കയിൽപ്പുക്കുഭയങ്കരന്മാരായ
കിങ്കരന്മാരെപ്പലരെവധിച്ചതും
തൻകേളികാനനംതല്ലിത്തകത്തതും
ഹുങ്കാരമോടുരണത്തിനടുത്തൊരു
ലങ്കേശപുത്രന്റെകണ്ഠംമുറിച്ചതും
പങ്കേരുഹാക്ഷിയാംവൈദേഹിതന്നുടെ
സംക്ലേശമെല്ലാംപറഞ്ഞുകളഞ്ഞതും
യുദ്ധത്തിനെത്തിയനക്തഞ്ചരേന്ദ്രന്റെ
തേർത്തട്ടിലാമ്മാറുചാടിയോടിക്കൊണ്ടു
ചണ്ഡമായുള്ളൊരുപാണിസ്ഥലംകൊണ്ടു
ഗണ്ഡസ്ഥലങ്ങളിൽതാഡനംചെയ്തതും
മാനമുള്ളാളുകൾനമ്മുടെജാതിയിൽ
ഞാനറിയുന്നപലരുണ്ടുപാണ്ഡവാ!

മർക്കടൻമർക്കടനെന്നുനീയിങ്ങിനെ
ധിക്കരിയാതെ ഗമിക്കനല്ലൂ സഖേ
എന്നതു കേട്ടുപറഞ്ഞുവൃകോദര
നെന്നുടെസ്വാമിരഘുനാഥനഗ്രജൻ
ശ്രീരാമദാസൻപവനാത്മജനത്രെ
ശ്രീഹനുമാൻമഹാവീൎയ്യപരാക്രമൻ
അദ്ദേഹമെങ്ങളെ വാനൊരെങ്ങു ഹാ ഹന്ത
ദൎദ്ദേഹവൃദ്ധപ്ലവംഗ! മതിമതി!
പക്ഷീന്ദ്രനങ്ങു ഗരുഡനെന്നോൎത്തിട്ടു
മക്ഷികക്കൂട്ടം മദിക്കുമാകണക്കിനെ
ശ്രീരാമദാസന്റെവംശജനിക്കയാൽ
പാരംനിനക്കമഹംഭാവമിങ്ങിനെ.

ഉദാത്തമതിനരപതിതന്നുടെവാക്കുകൾകേട്ടു
ബുദ്ധിയിലതികനിവുകലൎന്നുകുതുകമിയന്നഹനുമാൻ,
വൎദ്ധിതതരധവളഹിമാചലസന്നിഭതുംഗശരീരൻ
നെടുതാകിയകൊടിമരമെന്നകണക്കെ
തടിച്ചുരുണ്ടവാലും തുടുതുടനയനങ്ങളും
മണ്ണൊട്ടചെമ്പുകിടാരംപോലെ
കുടിലാകൃതിശശികലപോലവിളങ്ങിനദന്തകദംബം
ചടുലസ്ഫുടസടകളുമിടകലരുന്നഭയങ്കരമുഖവും
പരിഘത്തൊടുപടപൊരുതീടിനപൃഥുകരദണ്ഡയുഗം
കരതലനഖനികരനികായവുമുല്പലകണ്ഠകണ്ഠം
ഗിരിവരസമമാകിനമാൎവ്വിടമുരുതരമുരമുദാരം
ഉരുതരകടിതടമഹദൂരുകളുടമയിലതിഗംഭീരം
ലങ്കാപുരഗോപുരമതിലുതകത്തോരതജംഘായുഗളം
കിങ്കരകുലമിടിപൊടിയാക്കിനപാടവമടിമലർവടിവും
ശങ്കരശിവ! ഭുവനഭയങ്കരമാകിനവിപുലശരീരം
ശശധരനിഭധവളമതിങ്ങനെവിരവൊടു
കാട്ടിഹനുമാനുൽക്കടകടുദീൎഗ്ഘല

ന്നിനാദവുമത്ഭുതകിലുകിലരവവും
മക്കടകുലതിലകമായൊരുവനുടെതടിയുടെവടിവും
കക്കശതരകരചരണാദികൾ ദീപ്തനിവേഷവിശേഷം
മൂന്നുമെല്ലാമൂന്നുജഗത്തിലുമുത്തമമൊരുവിചിത്രം
അംബരതലമൊക്കെനിറഞ്ഞുകവിഞ്ഞുവിളങ്ങിനരൂപം
അംബുധിയുടെലംഘനസമയസമുദ്ഭൂതമെന്നതുപോലെ
ഉർവ്വിയിലൊരുവിന്ധ്യമഹാചലശിഖരമെടന്നകണക്കെ
കണ്മിഴികളിലലമ്പൊടുകണ്ടുവിജൃംഭിവൃകോദരവീരൻ
ഏറെനാളാമഭിലാഷമതിങ്ങനെസംഗതിവന്നതിദാനീം
ഏന്തിനിതൊന്നിഹപറയുന്നതുമെന്തൊരുവിസ്മയമേവം
ചിന്തയിലുടനിങ്ങിനെനിങ്ങനെതീവ്രതരഭയമോടെ
കുന്തികുമാരൻ വിനയൊടുപവനജവരമിയന്നതലാ
ലക്ഷണമത്തുകേട്ടരിപ്പുതതള്ളിവൊടുകണ്ടേശായാം
തൽക്ഷണമുള്ളവായിതുചേതസിമഗ്നുഹനൂമാൻ തന്നാ
ലക്ഷ്മണപൂർവ്വജനുടെതുശിരോമണിമാരുതിവീരൻ
രാക്ഷസകുലശലഭഹുതാശനനിതമറിഞ്ഞഥഭീമൻ.

ജയജയ ജയ! ജനകസുതാപതിദൂത! മഹാഗുണരാശേ!
ജയജയ! ജയ! ജാനകിമാനസ സരസിജസവിതമഹാത്മൻ!
ജയജയജലരാശിവിലംഘിത ജയജയജഗതീബന്ധോ! ജയജയ
ഹനുമാനിതിനതിയൊടെവീണുവണങ്ങിപവനാത്മജം

വാനരകുലവീര! വരമതുളകധീര! വാരിധിഗംഭീര!
വരഗുണഗണസാര! നിശിചരകുലകാല! നിസ്സ്തുത
മരണവിലോല! നിരുപമകുലശീല! താഡിതദശവദന
തനുനികൃന്തന! പാടലസുമവദന പൂരഹരരിപുദഹന
നിന്തിരുവടിയുടെ പദയുഗളതെപ്പൊഴുതുംശരണമിഹ
ചിന്തയിലിനിമേലിവിളയാടുക ചിതമൊടുതവ ചരണംശരണം

ഇത്ഥം വണങ്ങിസ്തുതിക്കുന്നഭീമന്റെ
ഹസ്തങ്ങൾരണ്ടും പിടിച്ചുകപീശൻ
സക്തനായൂരസ്സുങ്ങളെറുവട്ടകെട്ടി

വിസ്താരമായുള്ളതന്നുടെമാറത്തു
ചേൎത്തുപുണൎന്നുകൊണ്ടാപാദമസ്തകം
പേൎത്തുപേൎത്തുതലോടിക്കരംകൊണ്ടു
മൂൎദ്ധാവുതൊട്ടനുഗ്രഹിച്ചീടിനാൻ
മാൎത്താണ്ഡശിഷ്യനാംമൎക്കടാധീശ്വരൻ
ഭീമസേന! മഹാവീര! ധൎമ്മികനീ
രാമഭദ്രസ്വാമിതന്നെയുംധ്യാനിച്ചു
താമസംകൂടാതെപോയാലുടൻനിന്റെ
കാമസംപ്രാപ്തിക്കബാധയില്ലേതുമേ
രാമായണംകഥകേട്ടുകൊൾകവാൻ
ആമോദമോടെചുരുക്കിപ്പറഞ്ഞിടാം
ആമോദമാൎന്നിതുകേട്ടുകൊണ്ടീടുക
ക്ഷേമമാരാധ്യംരാമഭദ്രലീലാമൃതം
മാൎത്താണ്ഡവംശശേഖരൻതന്നുടെ
പുത്രനായ്വന്നുപിറന്നുനാരായണൻ
ഉത്തരകോസലത്തിങ്കലയോദ്ധ്യയെ
ന്നുത്തമശ്രീരാജധാനിയിൽമേവുന്ന-
കൌസല്യതന്നുടെപുത്രൻ രഘൂത്തമൻ
കൈകേയിതന്നുടെ പുത്രൻ ഭരതനും
തത്ര പിന്നെസ്സുമിത്രാത്മജൻ ലക്ഷ്മണൻ
ശത്രുഘ്നനും നാൽവരിങ്ങനെജാതരായ്
അത്രാന്തരെവിരവോടുവിശ്വാമിത്ര
ന്സത്രം മുടക്കുന്ന ദുഷ്ടരെക്കൊല്ലുവാൻ
വില്ലുംശരവുമെടുത്തുപുറപ്പെട്ടു
തെല്ലുംമടിയാതെ താനുമനുജനും
കാടകംപുക്കോരുനേരത്തുവന്നൊരു
താടകയെക്കൊലചെയ്തുരഘൂത്തമൻ
സിദ്ധാശ്രമംപുക്കനിൽക്കുംവിധൌ തത്ര
ബദ്ധാവലേപംമഖംമുടക്കീടുവാൻ
വന്നസുബാഹുപ്രമുഖവൃന്ദങ്ങളെ

കൊന്നുടൻയാഗവുംരക്ഷിച്ചു രാഘവൻ
ചെന്നങ്ങഹല്യക്കുമോക്ഷംകൊടുത്തുടൻ
പിന്നെജ്ജനകന്റെ മന്ദിരംപ്രാപിച്ചു
ത്ര്യംബകംപള്ളിവില്ലങ്ങുതന്നുടെ
കയ്യിലെടുത്തു കുലച്ചു മുറിച്ചുടൻ
സീതാവിവാഹവും ചെയ്തു മുദാതന്റെ
സോദരന്മാരും വിവാഹം കഴിച്ചിതു
മാർഗ്ഗത്തെവന്നുകടുത്തുതടുത്തൊരു
ഭാർഗ്ഗവരാമനെക്ഷിപ്രംജയിച്ചുടൻ
സാകേതമന്ദിരം പുക്കുടൻസീതയാ
സാകംവസിച്ചു സുഖിച്ചു രഘൂത്തമൻ
ഭവ്യനായുള്ള ദശരഥപുത്രനു
യൌവനരാജ്യാഭിഷേകവും ഭാവിച്ചു
ദൈവബലേനമുടക്കിനാൾകൈകേയി
കൈവല്യശീലൻപുറപ്പെട്ടുകാനനേ
പ്രാപിച്ചുസൌമിത്രിസീതാസമേതനായ്
ഭൂപാലനന്ദനൻ ഭൂപൻമഹാരഥൻ

ധരിച്ചുവല്ക്കലംപിന്നെപ്പിരിച്ചുചെഞ്ചിടാഭാരം
തിരിച്ചുമൂവരും ഗംഗാതരിച്ചു ചിത്രകൂടത്തിൽ
വസിച്ചുകാന്തികൾകൊണ്ടുല്ലസിച്ചുമൂവരുമപ്പോൾ
ഗ്രഹിച്ചുദേവലോകത്തെ ഗമിച്ചുതാതനെന്നിത്ഥം
വചിച്ചുതല്പദാംഭോജേപതിച്ചോരുഭരതനെ
തനിച്ചു പാദുകം നൽകിയയച്ചിട്ടത്രിയെ
ച്ചെന്നു നമിച്ചു ദണ്ഡകാരണ്യേവസിച്ചു
രാഘവൻതത്ര മദിച്ചോരുവിരാധനെ
വധിച്ചുമാമുനിമാരെസ്തുതിച്ചുതീർത്ഥവുമാടി
നടന്നുഘോരകാന്താരെ കടന്നുചെന്നഗസ്ത്യന്റെ,
ഗൃഹത്തിലങ്ങകംപുക്കു ഉടനെവന്ദനംചെയ്തു
പരിചോടുമുദാ ഗോദാവരിതീരെവസിക്കുമ്പോൾ

വരിപ്പാനാഗ്രഹത്തോടെ വരുന്നശ്ശൂൎപ്പണഖയെ
മുലയുംമൂക്കുമൊക്കൊടെ കരവാൾകൊണ്ടുടനാശു
ഛേദനംചെയ്തുസൌമിത്രികരഞ്ഞുശൂൎപ്പണഖപോയ്
ഖരൻതന്നോടറിയിച്ചു ഖരനുംദ്ദൂഷണൻതാനും
കരുത്തുള്ള ത്രിശിരാവുംപരന്നവൻപടയുമായ്
വരുന്നനേരമേരാമൻ കടുത്തസായകം
ചാപേതൊടുത്തുരാഘവൻവേഗാൽ
അട്ടഹരാക്ഷസന്മാരെക്കൊടുത്തുകാലന്നുക്കാക്കി
അതുകേട്ടുദശഗ്രീവനതിലോലംകയൎത്താശു
ചതിപ്പാനായ് പുറപ്പെട്ടു മുനിവേഷമവൻപൂണ്ടു.

അമ്മാമനാകുന്ന മരീചനെച്ചെന്നു
പൊൻമാൻവടിവാക്കിവിട്ടു ദശാനനൻ
സമ്മോഹമുണ്ടാക്കിരാമന്റെപത്നിക്കു
മമ്മായകൊണ്ടാശുദേവരാക്കിവേഗേന
മട്ടോൽമൊഴിയായസീതയെത്തൽക്ഷണം
കട്ടുരഥത്തിൽകരേറ്റിഗ്ഗമിക്കുന്ന
ഒട്ടനെച്ചെന്നുതടുത്തജടായുവെ
വെട്ടിവധിച്ചുകളഞ്ഞുദശാനനൻ
ചട്ടറലങ്കാപുരത്തെപ്രവേശിച്ചു
കഷ്ടമദ്ദേവിയെതത്ര വെച്ചീടിനാൻ
മാരീചമാനിനെക്കൊന്നൊരുരാഘവൻ
തൽപ്രാണദേവിയെക്കാണാഞ്ഞുഖിന്നനായ്
തമ്പിയോടൊന്നിച്ചുതേടിനടകൊണ്ടു
വമ്പിച്ചകാനനേവന്നുമരിച്ചോരു
വമ്പനാംഗൃദ്ധ്രനെസംസ്കരിച്ചീടിനാൻ
കമ്പംവെടിഞ്ഞുകബന്ധനെയുംകൊന്നാൻ
സമ്പന്നമോദംശബരിക്കുമോക്ഷവും
സംഭാവനാചെയ്തുതാനുമനുജനും
പമ്പകടന്നുനടന്നുവരുംവിധൌ

വൃത്തന്തക്കൂടാതെഞാൻ ചെന്നുവന്ദിച്ചു
നുഗ്രഹംവാങ്ങിമഹാഗിരിതന്നുടെ
അഗ്രെവളരെയപ്പെട്ടിരിക്കുന്ന
സുഗ്രീവനോടൊത്തുസഖ്യവുംചെയ്യിച്ചു
ഉഗ്രങ്ങളായുള്ള സാലങ്ങളുംമുറിച്ചു
ഗ്രനാംബാലിയെബാണേന രാഘവൻ
നിഗ്രഹിച്ചൻപൊട്ടു രാജ്യപ്രതാപവും
സുഗ്രീവനാക്കികൊടുത്തുവാഴിച്ചിതു
ദിക്കുകൾനാലിലും ജാനകിദേവിയെ
ചികെഞ്ഞുതേടുവാനായിപുറപ്പെട്ടു
മർക്കടന്മാരുടെ കൂട്ടങ്ങളായതിൽ
തെക്കൊട്ടുതേടുവാൻഞാനുംപുറപ്പെട്ടു
അക്കടൽ ചാടിക്കടന്നുതിരികെന്നു
രക്കൻറലങ്കാപുരത്തെയുംപ്രാപിച്ചു
മൈക്കണ്ണിമാർമിഴിയാളെയുംകണ്ടുഞാൻ
തൃക്കാഴ്ചവച്ചിതുരാമാംഗുലീയകം
ചൊൽക്കൊണ്ടരാമദേവൻറകൃപകൊണ്ടി
തൊക്കെയുംസാധിച്ചുഞാനുംവ്യകോരതാ.

മേടിച്ചുചൂഡാമണി ഒടിച്ചുകല്പകവൃക്ഷം
മുടിച്ചുകാനനമെല്ലാം പൊടിച്ചുരാക്ഷസന്മാ
ക്കിട്ടിടിച്ചുമേഘനാദൻ താൻപിടിച്ചുമല്ലരംകെട്ടി
പിടിച്ചുരാവണൻമുമ്പിൽ ഗമിച്ചു രാക്ഷസൻകണ്ടു
ചിരിച്ചുനമ്മുടെവാലും കരിച്ചു വൈരികളുവന്നടുത്തു
ഞാനുമപ്പോൾവാലെടുത്തു മാളികയ്ക്കുതീകൊടുത്തു
സംഭ്രമമൊന്നകറ്റു സംപ്രഹാരത്തിനടുത്തുവന്നവർക്കെല്ലാം
കടുത്തു ദുഷ്ടരെന്നോണംകെടുത്തു ലങ്കയുംചുട്ടു
കരിച്ചുഭസ്മമാക്കിക്കൊണ്ടുമത്ത്യവൈരിവൃന്ദത്തെ
യമർത്തുവച്ചുഞാനെന്നും സമസ്തമങ്ങറിയിച്ചു
പോരിനായിപ്പുറപ്പെട്ടുപാരാതെ

കപിശ്രേഷ്ഠന്മാരോടുമൊരുമിച്ചു
വീൎയ്യപുംഗവൻരാമൻ വാരിധിതടെ ചെന്നു
ശ്രീരാമസേനയും താനുംപാരാതെപടവീടുമാദരാലുറപ്പിച്ചു
അന്നേരംവിഭീഷണൻ ചെന്നുരാമനെക്കണ്ടു
വന്ദിച്ചുകപികളോടൊന്നിച്ചുവസിപ്പിച്ചു
ഏതുമേമടിയാതെ സേതുബന്ധനംചെയ്തുയാത്രക്കാർ
ക്കൊരുഖ്യമകേറ്റുവായതുംപിന്നെസാധുക്കൾക്കൊരുമുക്തി
ഹേതുവായതുംരാമസേതുവെന്നതിനിപ്പോളേതുംസംശയമില്ല
ലംഘിച്ചുസമുദ്രത്തെലങ്കയിലകംപുക്കു
ശങ്കിച്ചുവരുന്നൊരുലങ്കാവാസികളെല്ലാം
രൂക്ഷരായ്പെരുകുന്ന രാക്ഷസവീരന്മാരും
മെല്ലെത്താമസിയാതെ വില്ലും കുന്തവും വാളും
കല്ലും വൃക്ഷവും കൂർത്തപല്ലുമെന്നിവകൊണ്ടു
തല്ലും തങ്ങളിലോരോ മല്ലുംതല്ലുംവെട്ടും
കൊല്ലുന്നതേതൊന്നെന്നചൊല്ലുംശണ്ഠയുമേറം
കുത്തുകൊണ്ടോരോരുത്തും ചത്തുഘോരമായുള്ള
യുദ്ധമിങ്ങിനെകൂട്ടി വൃദ്ധന്മാരതിൽചിലർ
ഉത്തമരതിൽ ചിലരിങ്ങിതഥമായതുനേരം
ധൂമ്രാക്ഷൻമകരാക്ഷൻ യൂപാക്ഷൻപ്രഥുകായൻ
താമ്രാക്ഷൻ വിരൂപാക്ഷൻശോണിതാക്ഷനുംപിന്നെ.
കുംഭൻനികുംഭനകമ്പനന്നെല്ലാരും
വമ്പടയുമ്പാംനിലിമ്പാരിവൃന്ദവും
കുംഭിനാദൻമേഘനാദനമെന്നുള്ള
കാമീന്ദ്രവിക്രമന്മാരായവൈരികൾ
സമ്പ്രഹാരാന്തേമരിച്ചുടിനംപുക്ക
സംഭ്രമത്തോടെ പുറപ്പെട്ടുരാവണൻ
രാവണകണ്ഠങ്ങൾപത്തുംകണകൊണ്ടു
രാഘവൻകണ്ഡിച്ചുകണ്ഡിച്ചുപിന്നെയും
കണ്ഠതയെന്നിയെ വന്നടക്കംശേ

കീറ്റനെബ്രഹ്മാസ്ത്രമാകുന്നസായകം
കൊണ്ടുവധിച്ചുപതിപ്പിച്ചുഭൂമിയിൽ
കണ്ടുസ്തുതിച്ചുവണങ്ങിസുരന്മാരും
അണ്ടർകോൻതാനുംപുരസ്ത്രീകളുംവന്നു
വേണ്ടുംവിധംപ്രശസ്തംപ്രശംസിച്ചിതു
ഇങ്ങനെസാധിച്ചുസാധ്യങ്ങളൊക്കയും
തിങ്ങിനമോദേന രാമഭദ്രസ്വാമി
ലങ്കാധിരാജൻവിഭീഷണൻതാനെന്നു
പങ്കേരുഹാക്ഷനും കല്പിച്ചുസീതയെ
വഹ്നിപ്രവേശേന ശുദ്ധയാക്കിക്കൊണ്ടു
ധന്യമാംപുഷ്പകമേറിപ്പുറപ്പെട്ടു
തന്നുടെസാകേതമന്ദിരംപ്രാപിച്ചു
പട്ടാഭിഷേകവും സാധിച്ചുമന്നിടം
ഇഷ്ടിയിൽ രക്ഷിച്ചുവാഴുന്നകാലത്തു
ലോകാപവാദേനസീതയെക്കാനനെ
ശോകേനസംത്യജ്യലോകാഭിനായകൻ
വിശ്വമെല്ലാംവെളുപ്പിച്ചുകീൎത്ത്യാപരം
വിശ്വവീരൻമമസ്വാമിരഘൂത്തമൻ
അശ്വമേധമഖംചെയ്തുശേഷാന്തരെ
വൈദേഹിപെറ്റുതന്റെശിശുക്കളും
സാമമെന്നതൽബാലരോടൊന്നിച്ചു
വാല്മീകിമാമുനിശ്രേഷ്ഠനുംവന്നവൻ
നാരായണകഥകേൾപ്പിച്ചുമാമുനി
ഗീരിനാൽരാമനെവന്ദിച്ചനന്തരം
തണ്ടാർകുഴൽമണിവൈദേഹിവഹ്നിയിൽ
രണ്ടാമതുംപ്രവേശിപ്പാൻനിയോഗിച്ചു
കൊണ്ടാടിയീലവൾഭൂമിപിളൎന്നാളു
തണ്ടാരിൽമാതുതാൻപാലാഴിപുക്കിതു
അന്തകൻതാനതുനേരമയോദ്ധ്യയിൽ

അന്തണവേഷംധരിച്ചുവന്നാദരാൽ
മന്ത്രിച്ചുപോയതുനേരത്തുസൌമിത്രി
യന്ത്രിച്ചുമണ്ഡിവൈകണ്ഠംപ്രവേശിച്ചു
വെക്കംഭരതനും ശത്രുഘ്നനനും ശംഖ
ചക്രങ്ങളായിട്ടുമറഞ്ഞാരനന്തരം
നമ്മോട്ടുയാത്രയുംചൊല്ലി രഘൂത്തമൻ
നിർമ്മായവിഷ്ണുസ്വരൂപംധരിച്ചുടൻ
പാലാഴിപുക്കഫണീന്ദ്രതല്പേമുദാ
ത്രൈലോക്യനാഥൻവസിച്ചുവൃകോദര!
ഞാനുംവിഭീഷണൻജാംബവാൻതാനുമീ
മൂന്നുപേരിങ്ങനെശേഷിച്ചുഭൂമിയിൽ,
മററുള്ളവാനരന്മാരുമയോദ്ധ്യയിൽ
പെററുവളൎന്നൊരുനാനാജനങ്ങളും
തെററെന്നുദേഹംവെടിഞ്ഞുദേവാലയം
പററിസ്സുഖിച്ചു വസിക്കുന്നുസാദരം,
ഇക്കഥാകൎണ്ണനംചെയ്യുംജനങ്ങൾക്കു
ദുഃഖങ്ങളെല്ലാമകന്നുപോമത്രയ
ല്ലുൾക്കാമ്പിലുംജ്ഞാനമുണ്ടാംവൃകോദര
ന്നീക്കമില്ലേതുമേമാതൃഗൎഭേചെന്നു
പുക്കുംപിറന്നുംവളൎന്നുംമരിക്കുമി
ദ്ദുഷ്കൎമ്മയോഗവുംവേർപെട്ടു സംസാര
മാൎഗ്ഗങ്ങളുംവിട്ടുമാനന്ദസുന്ദര!
സ്വൎഗ്ഗംഗമിക്കാം രഘുപ്രവീരൻതന്റെ
സല്ക്കഥാസംവാദമുള്ളവണ്ണംതന്നെ
കേൾക്കുന്നവൎക്കുംധരിക്കവൃകോദര!
പൊയ്ക്കൊൾകനീയിനിഭീമസേനാഭവാൻ
ഞെക്കണ്ണിയാളുടെമോദംവരുത്തുക
ചൊല്ക്കൊണ്ടകല്യാണസൌഗന്ധികങ്ങളെ
കൈക്കലാക്കിക്കൊണ്ടുപോകകെടോപാണ്ഡവ!

അക്കന്ദനങ്ങളും വിജയേശരാജന്റെ
പുഷ്കരണിതന്നിൽനില്ക്കുന്നനീചന്മാ
രക്കരത്തിലൊക്കെക്കഥിക്കുന്നൊരൊത്തു
വക്കാണമേറ്റുവാൻവന്നടുക്കും ചില
മൂർഖരായുള്ള കാവൽക്കാരക്കര
ക്കൾക്കരൻക്രോധവശൻ മഹാകണ്ടകൻ
വേഗമട്ടുത്തടുക്കുന്നനേരത്തു
പുഷ്കരമായഗമകൊണ്ടതാഡിച്ചു
ശീഘ്രമങ്ങോടിച്ചുകൊൾകവൃകോദര!
വ്യാഘ്രംവരുമ്പോൾ കുറുനരിക്കൂട്ടങ്ങ
ളൊക്കവെപേടിച്ചുമണ്ടുന്നതുപോലെ
വിക്രമമുള്ളനീകാത്തുംലളിരക്കടോ!
ഇത്ഥംപറഞ്ഞുമറഞ്ഞുഹംസമാര
മെത്രയും മോദിച്ചുകുന്തീകുമാരനും,
തത്രനിന്നാശുഗമിച്ചുദിവ്യസ്ഥലേ
വിജയേശവാരിയിൽ ചെന്നിറങ്ങീടിനാൻ.

കല്ലോലജാലംകളിക്കുന്നതുകണ്ടു
കമലമണിനിറമുടയകമലമതുകണ്ടു
കല്യാണിമാരുംകളിക്കുന്നതുകണ്ടു
പൊലിമയൊടുമട്ടലജലാടിവുമതുകണ്ടു
അന്നങ്ങളങ്ങുപറക്കുന്നതുകണ്ടു
അനവരതമവരുടയനടനമതുകണ്ടു
ചക്രവാകങ്ങടെവിക്രമംകണ്ടു
ചടുലമലർമിഴികളുടെകളിവിതതുകണ്ടു
മത്സ്യങ്ങളോടിനടക്കുന്നതുകണ്ടു
മണിമയവപുമതി കസുമനികളതുകണ്ടു;
മത്തൃംഗൌല്യത്പ്രയാണങ്ങളുംകണ്ടു
മലർമധുരതരനികളതിസപദികണ്ടു

സൽസംഗശൃംഗാരഭാവങ്ങൾകണ്ടു
സരസകരസസേവിതമറനികരമതുകണ്ടു
ചക്രവാകങ്ങടെ ചാപലംകണ്ടു
ചടുലതരതരുണികളുടെയനസകണ്ടു രതികണ്ടു,
നക്രങ്ങൾകേറിക്കിടക്കുന്നകണ്ടു
നടുവിലരസൂലമതിവിടവുമഥകണ്ടു,
വക്രങ്ങളായുള്ള തീരങ്ങളഥ ച
വലിയജലതിരനികരംവിരവിനൊടുകണ്ടു
ഗന്ധമദീപംവന്നുപൊങ്ങുന്നകണ്ടു
ഗളഗളിതതരതരുണിതകളപ്പൊലിമകണ്ടു
ഗന്ധർവ്വിമാർവന്നിറങ്ങുന്നകണ്ടു
ഗഗനചരകുലമഖിലമുപരിബതകണ്ടു
കൽഹാരപുഷ്പം നിരന്നതുകണ്ടു
പുളിനതചിനളിനികടെതെളിവുമഥകണ്ടു
ഐരാവതംവന്നിറങ്ങുന്നകണ്ടു
അവനുടയവിഹരണവുമിഹസപദികണ്ടു
മാരാരിക്കൂറ്റൻകളിക്കുന്നകണ്ടു
മനനുടെകൊടിയുടയമകരമതുകണ്ടു
ആദിദേവന്റെതുരഗങ്ങൾകണ്ടു
അതികിലുടനവനുടയനടനമതുകണ്ടു
ഇങ്ങിനനസൌഗന്ധികപ്പൊയ്കകണ്ടു
ഇതുപുറവുമഥരജനിചരവസതികണ്ടു
ഇംഗിതംചെന്താപുഷ്പങ്ങൾകണ്ടു
ഇതുസകലമിഹസുലഭമിതിമനസികണ്ടു.
ചാടിമെല്ലവേപുഷ്പവാടിയിൽഭീമസേനൻ
മോടിയിൽ മുടിതന്നിൽചൂടിനല്ലൊരുപുഷ്പം
പേടിപൂണ്ടുനക്രങ്ങളോടിദ്ദൂരവെമാറി
താടിമീശയുംമേനിമുടിരോമവുംകൊണ്ടു

ചാടിവാരിജംതന്നിലാടീടുമരയന്നം
വാടീടാത്തപുഷ്പങ്ങൾതേടീടുംചക്രവാകം
കോടിസാഗരങ്ങളിൽ കൂടിയെത്രയുമുള്ളിൽ
പേടികാരണംതദാസാരസങ്ങളിൽനിന്നു
സാരസങ്ങളുമെല്ലാം ദൂരത്തുപറന്നങ്ങു
തീരത്തുവസിക്കുന്നു ആധിക്യമുടയൊരു
വീരൻഭീമസേനൻതാൻ ചാതുര്യമിയലും കൽ
ഹാരത്തെകരംകൊണ്ടു ഖണ്ഡിച്ചുമുതലയെ
മണ്ടിച്ചുവാരുന്നതും കണ്ടപ്പോളരക്കരും
ഞെട്ടിച്ചുപുറപ്പെട്ടുശസ്ത്രങ്ങളൊടുതീവട്ട
കുണ്ടന്മാർപലർകൂടിചെണ്ടക്കാ
ഭിമാനംകൊണ്ടൊപ്പത്തിടകൂടി.

"കൽഹാരപുഷ്പങ്ങൾകട്ടുപറിക്കുന്ന
കള്ളാനിനക്കിടികൊള്ളുമെന്നിങ്ങനെ
കൊള്ളാമഹംഭാവമെന്തെടാ! കശ്മല!
വെള്ളത്തിൽനിന്നങ്ങുകേറിനിന്നീടുക
കല്യാണസൌഗന്ധികംവന്നു മോഷ്ടിച്ചു
മെല്ലെത്തിരിച്ചങ്ങുകൊണ്ടുപോവാൻ നിന
ക്കില്ലെടാസാമർത്ഥ്യമല്ലോമഹാജളാ!
നില്ലെടാനിന്റെവിനാശംവരുംദ്രുതം
ഞങ്ങടെതമ്പുരാനായധനേശ്വരൻ
ഞങ്ങളെകാവൽക്കുകല്പിച്ചിരിക്കുന്നു
എങ്ങാനുമീവകപുഷ്പംലഭിക്കുമോ
ചങ്ങാതിമോഹിച്ചതെല്ലാം വൃഥാഫലം
കല്പവൃക്ഷങ്ങടെപുഷ്പങ്ങളെക്കാളു
മുത്തമമാകുന്നകൽഹാരപുഷ്പങ്ങൾ
കെല്പോടുകൊണ്ടുവന്നുണ്ടാക്കിതമ്പുരാൻ
എപ്പോഴുമങ്ങിതല്ലാതില്ലചിന്തിതം

ഒമ്പതുകൂട്ടം നിധിവച്ചിരിക്കുന്നു
തമ്പുരാനിപ്പോളതിലുംവിശേഷിച്ചു
പൊന്നുപൂവിലേറെയുണ്ടെന്നുധരിക്കനീ
വന്നുതുടർന്നാൽകണക്കില്ലപൂരുഷ
തമ്പുരാനിപ്പോളുടുപ്പാൻകൊടുക്കുന്ന
തെണ്ണിയാൽപത്തുനൂറിൽകുറവില്ല
പൊൻപൂവുചൂടാനവർക്കുകൊടുക്കുന്ന
മമ്പതുമമ്പതുംനിത്യംചിലവുണ്ടു്
അമ്മമാർക്കൊക്കെയുംവെവ്വേറെവെവ്വേറെ
ചെമ്മെപകുത്തുകൊടുക്കുന്നുഞങ്ങൾക്കു
തിന്മാൻപുകയിലവെററിലപാക്കെന്ന
തമ്മമാർതന്നപുലത്തുന്നതെന്നറി
കുററംവരുത്തിപ്പുറത്തിറക്കിട്ടുവാൻ
മററുള്ളമന്ത്രികൾനോക്കുന്നതുകൊണ്ടു
ചെററുംഫലിക്കയില്ലമ്മമാർഞങ്ങൾക്കു
കൊററിനുംതേപ്പാനുമെല്ലാംതരമല്ലോ
മോഷണംതെല്ലുണ്ടിവർക്കെന്നുഞങ്ങടെ
ദൂഷണക്കാർചെന്നുമൂപ്പിലേക്കേൾപ്പിച്ചാൽ
ദ്വേഷണിക്കാതും പലതുണ്ടവരുടെ
ഭീഷണികൊണ്ടുംഭയമില്ലഞങ്ങൾക്കു
പെൺപിറന്നോർചെന്നുണത്തിച്ചതൊന്നുമി
തമ്പുരാൻകേൾക്കാതിരിക്കില്ല നിശ്ചയം
പൊൻപൂവുകാക്കുന്നഞങ്ങളെവെച്ചിട്ടു
പെൺപിറന്നോർക്കന്യസംസാരമില്ലഹോ
കാരിയക്കാരുണ്ടുമേനോക്കിയസ്ഥന്മാ
ണ്ടാരിയപ്പട്ടരസ്ഥന്മാർപലതുണ്ടു്
കോയിമ്മക്കാരുണ്ടുടക്കളക്കാരുണ്ടു്
നായന്മാരായുള്ളകമ്പടിക്കാരുണ്ടു്
ലന്തക്കഴൽക്കാർപതിനെട്ടുപുള്ളിയു

ണന്തമില്ലിപ്പൊളളകാപുരിതന്നി
ലന്തണന്മാരും പ്രജകളും ഭൃത്യരും
ചന്തമേറിടുംപണിക്കരച്ചന്മാരും
എന്തിന്നനേകംപറഞ്ഞിട്ടുകാൎയ്യം
ചിന്തിച്ചുകണ്ടാലിതിന്നൊരൈശ്വൎയ്യമി
ന്നഭികന്തന്നിലുമൊത്തതുമില്ലെന്നു
സന്തതംചൊല്ലുന്നുസൎവജനങ്ങളും
ഈവണ്ണമുള്ളകുബേരന്റെനാട്ടിന്നു
നീവന്നുകേറിക്കവൎന്നുതുടങ്ങിയാ
ലിവന്നു ഞങ്ങളിന്നേകനുള്ളൂ നന്നി
ഭാവിച്ചതൊന്നുംനടക്കയില്ലേതുമെ
ഇക്കണ്ടഞങ്ങൾക്കെജമാനനേകനു
ണ്ടുൾക്കാമ്പിലയാൾക്കതെല്ലുംഭയമില്ല
ചൊൽക്കൊണ്ടരാക്ഷസൻക്രോധവശനെന്നു
ദിക്കുകളൊക്കെജ്ജയിച്ചോരുപൂരുഷൻ
ക്രോധവശനെന്നപേരുകേട്ടാൽതന്നെ
ബോധംവരുംനിനക്കായാളുടെവിക്രമം
വമ്പനാമങ്ങോൻകയൎത്തുവരുന്നതിൻ
മുമ്പെതിരിക്കനെപൊയ്ക്കൊൾകനീ! ശഠ!
പൊൻപൂപറിക്കുന്നനിന്നെപ്പിടിപെട്ടു
ചെമ്പുകിടാരത്തിലിട്ടുവറുക്കാതെ
തമ്പുരാൻതൃക്കാലിണയാണഭോഷ്കല്ല
ഡംഭുകാട്ടാതെനടക്കനീദുൎമ്മതേ!
ശംഭുസഖന്റെസരസ്സിലെപുഷ്പം
തരിമ്പുപോലുംകൊണ്ടുപോവാൻകഴിവരാ.
ഇത്തരംഘോഷിച്ചുചെന്നടുത്തീടുന്ന
രക്ഷോവരന്മാരെയൊക്കെഗദകൊണ്ടു

താഡിച്ചുതാഡിച്ചുമണ്ടിച്ചുമണ്ടിച്ചുതാ
മസിക്കാതെകയറ്റുന്നകോപേന
തല്ലുകൊണ്ടിടിനകിങ്കരന്മാരുടെകണ്ണുപോയിചിലർ
കാലുപോയിചിലർഎല്ലൊടിഞ്ഞുചിലർപല്ലുപോയി
നല്ലവല്ലാതെദേഹംവളഞ്ഞുപോയിചിലർ
ക്കേവംചൊന്നാരുക്രോധവശൻതന്റെ
കാല്ക്കൽപതിച്ചുപറഞ്ഞുതുടങ്ങിനാർ
" വക്കാണമേറുന്നപൊണ്ണത്തടിയനാം
ധിക്കാരിമാനുഷൻപോന്നുവന്നങ്ങനെ
ചൊല്ലേറുംകല്യാണസൌഗന്ധിക
കൂട്ടമൊക്കെപ്പറിച്ചുകരസ്ഥമാക്കിക്കൊണ്ടു
നില്ക്കുന്നനേരത്തുഞങ്ങളുംവിരോധിച്ചു
മുഷ്കുള്ളവനിഹതെല്ലുംഭയമില്ലാഞ്ഞങ്ങളെ
തല്ലിയോടിച്ചുവൻപിന്നെയുംപുഷ്പംപറിക്കുന്നുകശ്മലൻ
ണ്ണെമെട്ടത്തെറ്റത്തിപ്പിടിച്ചുടൻ
കണ്ണുംപൂവതിക്കയറ്റുവരുന്നോരു
കാലനെപ്പോലെകരുത്തുള്ളവൻതന്നെ
കാലനുംകൂടെതടുപ്പാൻവശമില്ല
കാല്ക്കുകല്പിച്ചുകിങ്കരന്മാർഞങ്ങളും
ധാവനംചെയ്തുപോരുന്നതെന്നല്ല
മൂക്കുമുറിഞ്ഞിതുമുഞ്ഞിപതഞ്ഞിതു
കാല്ക്കുമുടക്കംചിലർക്കവൻപിന്നെ
നാക്കുമുറിഞ്ഞുപോയ്വാക്കുപുറപ്പെടാ
ചാക്കുമാത്രംപുനരാർക്കുംലഭിച്ചീലാ
നോക്കുന്നദിക്കിലിപ്പൊണ്ണത്തടിയൻഗദയുമായ്"
പാർക്കുന്നുകൊൽവാൻവരുന്നെന്നുതോന്നുന്നു
രാക്ഷസാധീശ്വരരാജരാജൻതന്റെ
രക്ഷനായുള്ളോരുഭൃത്യൻമഹാബലൻ

കാൽക്ഷണംവൈകാതെമെന്നപ്പുരുഷനെ
കാലനൂൎക്കാക്കുവാനെന്തേമടിക്കുന്നു
എന്നുള്ളകിങ്കരന്മാരുടെവാക്കുകേ
ട്ടൊന്നുകയൎത്തുപുറപ്പെട്ടുതൽക്ഷണം
വാളുംപരിചയുംകയ്യിലാക്കിക്കൊണ്ടു
ചീളന്നുചെന്നുതടുത്തുനിശാചരൻ,
നില്ലെടാമൂഢ! നിനക്കിന്നുനമ്മുടെ
കൽഹാരപുഷ്പംകവൎന്നുകാരണം
വല്ലാത്തദണ്ഡംഭവമെല്ലാശമിപ്പതി
നുള്ളൊരുസംഗതിവന്നുകൂടിജ്ജള
വിക്രമിയാകുന്നക്രോധവശൻപണ്ടു
ശക്രനെച്ചെന്നുജയിച്ചുപലകുറി
ദിക്കുംഭികുംഭങ്ങളുംതല്ലിത്തകൎത്തൊരു
ദിക്കുകളുംപത്തുംജയിച്ചുവിളങ്ങുന്ന
നക്തഞ്ചരേന്ദ്രനെപ്പേടികൂടാതെനീ
മത്തനായ്വന്നിങ്ങധികസൌഗന്ധികം
കട്ടുകൊണ്ടീടുവാൻഭാവിക്കയാലിന്നു
വെട്ടുകൊണ്ടന്തകൻവീടുപുക്കീടുമേ
അഷ്ടലോകാധിപന്മാരിൽവെച്ചുത്തയും
ശ്രേഷ്ഠനാംവിത്തേശനാഥന്റെ പുഷ്പങ്ങൾ
കിട്ടുമോമൂഢനിനക്കെടാഓൎമ്മതേ!
കിട്ടുംതലയ്ക്കിട്ടുവെട്ടുമെന്നോൎക്കനീ
മറ്റുള്ളദിക്കിൽനടന്നുഫലിപ്പിച്ചു
മറ്റുള്ളവിദ്യകളെല്ലാം പ്രയോഗിച്ചു
തെറ്റെന്നുകിട്ടുംവിരുതുകെട്ടിക്കൊണ്ടു
മുറ്റുംനടക്കുന്ന കൂട്ടങ്ങളൊക്കെയും
ഇദ്ദിക്കിൽവന്നുമടങ്ങാതെയാതൊരു

ള്ളിത്രനാളുംകൊണ്ടുപോരുന്നതങ്ങിനെ
ഇന്നവിരുതഴിപ്പിക്കുന്നതുണ്ടുഞാൻ
എന്നോടെതിർപ്പാൻമതിയാകയില്ലനീ,
പെട്ടെന്നുനിന്നെ ജയിച്ചീലഞാനാകി
ലിട്ടതല്ലെന്റെ പേരപ്പനാണെനിന്റെ
മസ്തകംവെട്ടിപ്പിളക്കുന്നതുണ്ടുഞാൻ
ഹന്തസന്നാഹപ്രതിജ്ഞയെചെയ്യുന്നുഞാൻ
മൺകുടം മംഗലിചട്ടികലങ്ങളും
മണ്ണൊണ്ടുകൊട്ടിയുണ്ടാക്കും കുശവൻതാൻ
പങ്കജസംഭവൻബ്രഹ്മാവുതാനെന്നു
സങ്കല്പമുള്ളോർമുഴക്കുന്നുസാമ്പ്രതം
സൃഷ്ടിക്കുമെന്നുള്ളതിന്നുവിരിഞ്ചനു
പുഷ്ടിക്കുചേതംപ്രവൃത്തിയെന്നിങ്ങനെ
അഷ്ടിക്കുവേണ്ടികലംകൊട്ടിവില്ക്കുന്ന
ജ്യേഷ്ഠിക്കഹംഭാവമയ്യോശിവശിവ!
എന്നതുപോലെജനങ്ങളെല്ലാംസമ
മെന്നുനിനക്കുള്ളിലുണ്ടാമഹംഭാവം
ഇക്കാലമായതുപോക്കും പിടിപ്പിച്ച
നിക്കണ്ടരാത്രിഞ്ചരേന്ദ്രൻമഹാബലൻ
അക്കനെക്കണ്ടൊരുമിന്നാമിനുങ്ങുപോ
ലക്കണോക്കാസ്ഥകം നിന്റെപരാക്രമം.

അളകാമന്ദിരംതന്നിലിളകാതെയിരിക്കുന്ന
ഇളിബിളിസുതൻതന്റെകളികളികളംതന്നിൽ
കിളുന്തുണ്ടായൊരു പുഷ്പമൊളിച്ചു കൊണ്ടുപോവാനാ
യ്പ്പുളച്ചുവന്നൊരുനിന്റെതിളപ്പുപൊങ്ങിവിങ്ങുന്നു
വെളിക്കുള്ളന്നിടാതതിൽവലിച്ചിട്ടുവരുകാതെ
നിലച്ചീടില്ലിനിക്കുള്ളിൽജ്വലിച്ചീടുന്നൊരുകോപം
കലച്ചുവില്ലുമുന്നായ് തൊടുത്തുബാണമെയ്യുമ്പോൾ

ൾ ചവുട്ടുമെന്നൊരു ബാണമെയ്യാനായ് പുറപ്പെട്ടു
ഹാ ഹോ! ഭോഷരെ! നിങ്ങളൊരായിരവും കോടി
ലക്ഷവും സംഹരിച്ചിട്ടക്ഷമനാകയാലെന്റെ
പക്ഷമായ് പുറപ്പെട്ടു തൽക്ഷണം വരുന്നാകി
ലിക്ഷണമടിച്ചു ഞാൻ തൽക്ഷണം മുടിച്ചീടും
പക്ഷികൾക്കൊരുപോലെ ഭക്ഷിപ്പാൻ വകയാക്കും"

ഇത്ഥം പറഞ്ഞു ഗദകൊണ്ടു വേഗേന
യുദ്ധം തുടങ്ങി മുടങ്ങാതെ പാണ്ഡവൻ
നക്തഞ്ചരന്മാരുമത്യന്തകോപേന
യുക്തമായ് ഘോരപ്രയോഗം തുടങ്ങിനാർ
രൂക്ഷമാംവണ്ണം കയർത്തുവരുന്നൊരു
യക്ഷലക്ഷങ്ങളെയും തൽക്ഷണം മാരുതി
ക്ഷിപ്രം ഗദകൊണ്ടു താഡിച്ചു മണ്ടിച്ചു
പുഷ്പങ്ങളെല്ലാമറുത്തു സംഭരിച്ചു
കെട്ടിത്തലയിലെടുത്തു പുറപ്പെട്ടു
പെട്ടെന്നു ചെന്നു കപീന്ദ്രനെ വന്ദിച്ചു.

ഗന്ധവാഹാത്മജൻ മോദേന സാദരം
ഗന്ധമാദനാരണ്യേ പോയ് ചെന്നുടൻ
തത്ര വടിവോടു വായുസുതൻ ധർമ്മ
പുത്രരെയും ഭ്രാതൃമാരെയും കണ്ടുടൻ
സന്തുഷ്ടനായ് നിന്നു വന്ദിച്ചു ജ്യേഷ്ഠനെ
ചന്തമേറും നല്ലപുഷ്പങ്ങളൊക്കവെ
ദ്രൌപതിതന്നുടെ കയ്യിൽ കൊടുത്തിതു
ഭൂപതിനന്ദനൻ ഭൂപൻ മഹാരഥൻ,
ഇങ്ങനെ കല്യാണസൌഗന്ധികാർപ്പണം
മംഗളം ചാരുകല്യാണം ശുഭം ശുഭം.

കല്യാണസൌഗന്ധികം
ശീതങ്കൻ തുള്ളൽ സമാപ്തം.

---

# വ്യാഖ്യാനം.

---

കലാഗിരി=കുലപർവ്വതം; മേരു, ഹിമവാൻ, വിന്ധ്യൻ, മാല്യവാൻ മലയൻ ഗന്ധമാദനൻ ഇവ കുലപർവ്വതങ്ങളാകുന്നു ഉമാകാന്തൻ=ശിവൻ; ഗജാസുരനെ ശിവൻ കൊന്നിട്ടുണ്ട് കരിവേഷം=ആനയുടെരൂപം മലർബാണം=പൂവമ്പ് മലനാരി=ഹിമവാൻ പർവ്വതത്തിന്റെ പുത്രി (പാർവ്വതി) കലവി=സന്തോഷം കലുഷം=പാപം കലയേ അഹം=ഞാൻ ചെയ്യുന്നു കളവാണി=മനോഹര വചനത്തോടു കൂടിയവൾ ഹരിഹരസുതൻ=വിഷ്ണുവിന്റെയും ശിവന്റെയും പുത്രനായ ശാസ്താവ് അയ്യൻ=അയ്യപ്പൻ വാരനാരീപുരം=അമ്പലപ്പുഴ (അംബരപ്പുഴ) ദീനാനുകമ്പി=ആശ്രിതവത്സലൻ ചെമ്പകനാട്ട്=ചെമ്പകശ്ശേരി (അമ്പലപ്പുഴ) ദേവനാരായണൻ=അമ്പലപ്പുഴ രാജാവിന്റെ പേർ കമ്പം=ദുഃഖം പത്മാംഭോരുഹം=താമരപ്പൂപോലെ മനോഹരമായ കാൽ നന്ദികാരണ്യം=നന്ദികാട് ധാമ്നി=വീട്ടിൽ മന്ദാരതരു=കല്പവൃക്ഷം ബാലരവി=ഉണ്ണിരവി (നമ്പ്യാരുടെ ഈ നന്ദികാട്ട് ഉണ്ണിരവിക്കുറുപ്പായിരുന്നു; നന്ദി=സന്തോഷം കണ്ടനാതിക്കാവിൽ ഭഗവതിയെ സ്തുതിക്കുന്നു ഇന്ദുചൂഡപ്രിയ=ശിവന്റെ പത്നി (പാർവ്വതി) വന്ദേ=ഞാൻ വന്ദിക്കുന്നു മന്ദേതരം=വേഗത്തിൽ മന്ദത=മൌഢ്യം വള്ളി=വള്ളിയെന്നു പേരുള്ള ദേവി (സുബ്രഹ്മണ്യപത്നി) വള്ളിയും സഭാപതിയും നമ്പ്യാർ ഭരദേവം കല്പിച്ചിരിക്കുന്നു വാക്ക്ഭംഗി പാടവം=ദോഷത്തെ ഭാഷാകവികൾക്കു കാവ്യനിർമ്മാണം സുകരമാണെങ്കിലും വേണ്ടുംവണ്ണം ആലോചിക്കാതെ വല്ലതുമൊക്കെ എഴുതിക്കൂട്ടിയാൽ സഹൃദയന്മാർ ആക്ഷേപിക്കുമെന്നു കാണിക്കാൻ നമ്പ്യാർ ചില ഉദാഹരണങ്ങൾ കൊടുത്തിരിക്കുന്നു. അനന്തരം കല്യാണസൌഗന്ധികം കഥയിലെ പ്രധാന പാത്രമായ ഹനുമാനെ കവി സ്തുതിപ്പാൻ ആരംഭിക്കുന്നു.

ഈ ഭാഗം പണ്ഡിതന്മാരുടെ ഇടയിൽ വലിയ വാദത്തിന് ഇടവരുത്തിട്ടുള്ളതാണു്. ഇതിനു നിശ്ചിതമായ ഒരർത്ഥം പറവാൻ പ്രയാസമുണ്ടു്. പാഠഭ്രഷ്ട്യംകൊണ്ടു് ഈ വൈഷമ്യം വന്നതായിരിക്കണം, ആദ്യത്തെ അഞ്ചുവരികൾക്കാണു് സ്പഷ്ടമായ അർത്ഥം കാണാത്തതു്. ലോകത്തെ അഥവാ പ്രപഞ്ചത്തെ ഒരു വൃക്ഷമായി പൌരാണികന്മാർ കല്പിച്ചിട്ടുണ്ടു്. ആ മഹാവൃക്ഷത്തിന്റെ തടി, കൊമ്പു്, ഇല, പൂവ് എന്ന വിവിധഭാഗങ്ങളിലും ഭഗവാൻ ഒളിഞ്ഞും തെളിഞ്ഞും വസിക്കുന്നു. അപ്രകാരം ലോകനിയന്താവായ ഭഗവാനത്രെ സന്താനഗോപ്താരം, ഭഗവാന്റെ മൂർത്തിഭേദങ്ങളിൽ ഒന്നാണു് മഹാവിഷ്ണു. അദ്ദേഹത്തെയാണു ആറാമത്തെ വരിയിൽ താമരസാക്ഷൻ എന്ന പദം കൊണ്ടു് നിർദ്ദേശിക്കുന്നതു്. വിഷ്ണുവിന്റെ മെത്ത അനന്തൻ എന്ന സർപ്പമാകുന്നു. അനന്തനെ താങ്ങിക്കിടക്കുന്നതു സമുദ്രം അഥവാ ജലമാകുന്നു. ജലം ചുമക്കുന്നതു ശിവൻ. വാമനായ ശിവന്റെ കൊമ്പനാണു ഗണപതി. അദ്ദേഹത്തിന്റെ ഒരു കൊമ്പൊടിച്ചതു സുബ്രഹ്മണ്യനാണു്. സുബ്രഹ്മണ്യന്റെ ചേട്ടൻ ഗണപതി തന്നെ. ഗണപതിയെ കുബേരൻ പ്രാതലിനു ക്ഷണിക്കയും ഭക്ഷണം കൊടുത്തു തൃപ്തിപ്പെടുത്താൻ വിഷമമാണെന്നു കണ്ടു അളകാപുരിയിൽ നിന്നും ഭയപ്പെട്ടോടുകയും ചെയ്തിട്ടുണ്ടു്. കുബേരന്റെ ചാട്ട് (വിമാനം) പുഷ്പകമാകുന്നു. അതിന്റെ ക്രൂട്ടിന്റെ കോട്ടം തീർത്തു എന്നു പറഞ്ഞിരിക്കുന്നതു് രാവണൻ പുഷ്പക വിമാനം അപഹരിച്ചെടുത്ത കാര്യമാണു്. രാവണൻ പുഷ്പകത്തിൽ കയറി സഞ്ചരിച്ചു എന്നു സാരം. അങ്ങിനെയുള്ള രാവണന്റെ ഉണ്ണിയാണു് അക്ഷകുമാരൻ. അക്ഷകുമാരനെ വധിച്ചതു് ഹനുമാനാണു്. ആ ഹനുമാനെ കവി സ്തുതിക്കുന്നതു ഇവിടെ യുക്തം തന്നെ. ഈ ഭാഗത്തിന്റെ അർത്ഥം വിദ്യാർത്ഥികൾ നിഷ്കർഷിച്ചു പഠിച്ചിട്ടാവശ്യമില്ലാത്തതാകുന്നു. കല്യാത്മഭാവം = പരിശുദ്ധമനോഭാവം ആഖ്യം = പേരുള്ളതു് ഭാരതസത്തമം = മഹാഭാരതത്തിൽ പ്രസിദ്ധം ദേശികൻ = ഗുരു കർഹാരം =

സൌഗന്ധികം കിഞ്ചിൽ=കുറഞ്ഞൊന്നു് ഭഗീരഥൻ=സൂൎയ്യവംശത്തിലെ ഒരു രാജാവു് മന്ദാകിനി=ആകാശഗംഗ തൎപ്പിച്ചു=ശുദ്ധിപ്പെടുത്തി ഭഗീരഥന്റെ പിതൃക്കൾ കപിലമഹൎഷിയുടെ ശാപത്താൽ പാതാളത്തിൽ ഭസ്മമായി കിടന്നിരുന്നു. ഭഗീരഥൻ ദേവഗംഗയെ തപസ്സു ചെയ്തു പ്രത്യക്ഷപ്പെടുത്തി പാതാളത്തു കൊണ്ടു ചെന്നു പിതൃക്കൾക്കു ശുദ്ധിവരുത്തി. മജ്ജനംചെയ്ക=മുങ്ങുക അഗ്രേഭവൻ=ജ്യേഷ്ഠൻ അദ്രി=മല ഗന്ധവാഹം=വായു സമാഹൃതം=കൊണ്ടുവരപ്പെട്ടതു് പാൎഷതി=പാഞ്ചാലി ഗന്ധവാഹാത്മജൻ=വായുപുത്രനായ ഭീമൻ ഗന്ധദ്വിപം=മദയാന സഞ്ചാരിണി=നടക്കുന്നവൾ (സ്ത്രീകൾ മദയാനകളെപ്പോലെ നടക്കുന്നതു ഭംഗിയാണെന്നു കവിസങ്കല്പം) കാഞ്ചനാഭം=സ്വൎണ്ണത്തിന്റെ ശോഭയുള്ളതു് വണ്ടുകൾ അന്യ പുഷ്പങ്ങളെ ത്യജിച്ചു ഈ പുഷ്പത്തെ സമീപിക്കുന്നു. കണ്ടകം=മുള്ളു് ഉത്തരാശാ=വടക്കേദിക്കു് സത്ത്വവാൻ=ബലവാൻ സമീരസൂനു=വായുപുത്രൻ അത്ര=ഇവിടെ ഖണ്ഡിച്ചുകളപ്പാൻ=സാധിക്കയില്ലെന്നു തീൎത്തുപറവാൻ പഥ്യം=ഇഷ്ടം അടവി=കാട്ടു് വൈദേശികൻ=അന്യദേശത്തുനിന്നു വന്നവൻ. വാമാക്ഷി=സുന്ദരി പാഞ്ചാലിയുടെ വാക്കുകളിലുള്ള നയോപായം കാണുക. ദ്രുപദനന്ദിനി=ദ്രുപദരാജാവിന്റെ മകൾ (പാഞ്ചാലി) മാരുതി=വായുപുത്രൻ (ഭീമൻ) ശുകവാണി=കിളിയെപ്പോലെ മനോഹരമായി സംസാരിക്കുന്നവൾ (സുന്ദരി) ദാനവൻ=അസുരൻ ചരന്മാർ=സഞ്ചരിക്കുന്നവർ പരന്മാർ=ശത്രുക്കൾ പാൎത്ഥിവൻ=രാജാവു് സംഗരേ=യുദ്ധത്തിൽ കശ്മലൻ=മൂഢൻ മടവാർ=സുന്ദരി കുംഭീപാകം=ഒരു നരകം ഉത്ഥാനംചെയ്ക=എഴുന്നേല്ക്കുക ആത്മജൻ=പുത്രൻ അഗ്രഹാരം=ബ്രാഹ്മണരുടെ വാസസ്ഥലം നിഗ്രഹാനുഗ്രഹപ്രൌഢർ=നശിപ്പിക്കാനും രക്ഷിക്കാനും സാമൎത്ഥ്യമുള്ളവർ വിഗ്രഹാരക്തൻ=യുദ്ധത്തിൽ താല്പൎയ്യമുള്ളവൻ ശങ്കാരം=ശതീരം ലക്ഷം, കോടി, അൎബ്ബുദം, വൃന്ദം, പരാൎദ്ധം എന്നതെല്ലാം വലിയവലിയ സംഖ്യകളും

ണ്ട്. പല വൃക്ഷങ്ങളുടെയും പേർ പറയുന്നതു സൂക്ഷിക്കുക. ശിഖാന്തങ്ങൾ=ശിഖരങ്ങൾ ഘട്ടനം=അടി ദ്രുമശ്രേണി=വൃക്ഷസമൂഹം ഭീമന്റെ വനപ്രവേശ വർണ്ണനയുടെ ഭംഗി കാണുക. ഇവിടെ ഏതാനും വരികൾ കാണാതെ പഠിച്ചിരിക്കുന്നതു കൊള്ളാം. ആഘാതം=അടി പുററം=ആശ്രയം കലാപം=ഭംഗി നക്രം=മുതല വേതാളം, കാളി, കൂളി, ചൂതേളി, പൂതന മുതലായ ദുർഭൂതങ്ങൾ ഗുഹകളിൽ വസിക്കുന്നു. ക്വചിൽ=ഒരിടത്തു വാതവേഗം=കാററിന്റെ വേഗമുള്ള മാതംഗയൂഥം=ആനക്കൂട്ടം വേടന്മാരുടെ വർണ്ണന കാണാതെ പഠിക്കുന്നതു നന്ന്. അമ്പിളി=ചന്ദ്രക്കല ഗുഞ്ജാഫലം=കുന്നിക്കുരു മായൂരപിഞ്ഛം=മയിൽപ്പീലി ഘണംഘണംസംഭാഷം=ഘണാഘണായെന്ന ശബ്ദം വേടന്മാരുടെ സംഭാഷണ സമ്പ്രദായം കാണുക. വേട്ടാൾ=ഭാര്യ കിംഫലം=ദോഷമെന്തു പരാധീനം=സങ്കടം കണ=അമ്പ് വേടന്മാരുടെ വർണ്ണന നാട്ടോടി സമ്പ്രദായത്തിൽകഴിച്ചുകൂട്ടിയ നമ്പ്യാർ ഇനി ഗംഭീരമായ രീതിയെ അവലംബിക്കുന്നതു നോക്കുക. കുംഭതടം=പരന്നമസ്തകം ജൃംഭിതം=അഹങ്കാരത്തോടു കൂടി മഹിഷം=പോത്തു വേടന്മാർ പെട്ടെന്നു നായന്മാരായി പരിണമിക്കുന്നതിന്റെ വൈചിത്ര്യം കാണ്ക. ആയാസം=ക്ഷീണം കായാ=ശരീരമുള്ളവനേ! അമ്പലപ്പുഴ കൃഷ്ണനെ ഓർത്തുകൊണ്ടാണ് പാൽപായസ പ്രിയ എന്നു വിളിക്കുന്നതു. ജായ=ഭാര്യ തോയേന=വെള്ളത്തിനാൽ (വെള്ളത്തിൽ) തോയജം=താമരപ്പൂവ് ഈ ഭാഗം കവിയുടെ ഒരു സ്തുതിയാണു. കല്ലോലവിഭ്രമം=തിരകളുടെ ഇളക്കം ചില്ലി=പുരികം ധമ്മില്ലം=തലമുടി ജംഭാരിപുത്രൻ=ഇന്ദ്രസുതനായ അർജ്ജുനൻ ക്വചിൽ=ഒരിടത്തു വിലോകനം ചെയ്തു=കാണുക അധിത്യക=താഴ്വര ശ്യാമളം=കറുത്തതു. കദളീവനത്തിന്റെ വർണ്ണനം കാണാതെ പഠിക്കേണ്ടതാണു. ബാലാനിലൻ=ഇളങ്കാററു ദലങ്ങൾ=ഇലകൾ കാലാത്മജൻ=കാലന്റെ മകനായ ധർമ്മപുത്രൻ മാരുതി=വായുപുത്രൻ (ഇവ

ടെ ഹനൂമാൻ) മനുജാതക്ഷിതി=മർത്ത്യലോകം കിഞ്ചിത്=കു
റച്ചു വൃദ്ധവാനരനെ വർണ്ണിക്കുന്നതിലുള്ള സാമർത്ഥ്യശക്തിയുടെ
ഭംഗിയും ബീഭത്സരസവും മനസ്സിലാക്കുക. കണ്ഠീരവൻ=സിം
ഹം ഉദ്ധതൻ=ഗർവ്വിഷ്ഠൻ വലീമുഖൻ=വാനരൻ ജ്ഞാന
ജ്യേഷ്ഠൻ എന്നപ്രയോഗത്തിന്റെ ഭംഗി അനല്പമാകുന്നു. ഇതു
പോലെതന്നെയാണു ധർമ്മപുത്രാനുജൻ എന്ന പദപ്രയോഗ
വും. ഹനൂമാൻ ഭീമനെ [illegible] ശകാരിക്കുന്നതിന്റെ ര
സം അതിവിശേഷം തന്നെ. ചൊട്ടകറ്=നാണംകെട്ടവർ
സഗർവ്വം=ഗർവ്വം ഖണ്ഡനം ചെയ്ക=അടിച്ചു പൊടിക്കുക അ
ഞ്ജനാപുത്രൻ=ഹനൂമാൻ ഇവിടെയും സാഹിത്യരസം അനുഭവി
ച്ചറിയേണ്ടതുതന്നെ. ജൃംഭിച്ചവിഗ്രഹം=തടിച്ച ശരീരം പ്ലവംഗ
മൻ=കുരങ്ങൻ മദ്ധ്യമസാഹസം=മദ്ധ്യമനായാൽ കല്പിക്കപ്പെ
ട്ടുള്ള മല്ലന്മാരെ വധിക്കാൻമടിക്കുന്ന ഭീമന്റെ ധർമ്മതല്പരത
പ്രശംസനീയംതന്നെ. ജലധിക്കം=മഥിപ്പിക്കം നക്തഞ്ചരാരാ
തിദാസൻ=നക്തഞ്ചരന്റെ(രാവണന്റെ) അരാതി (ശത്രു) ആ
യ ശ്രീരാമന്റെ ദാസൻ ഉല്ലാസാടോപം=വർദ്ധിച്ച അഹങ്കാര
ത്തോടുകൂടി ക്രന്ദൻ=ഞാൻ വാരാശി=സമുദ്രം ഗണ്ഡസ്ഥലം=
കവിൾത്തടം ഭീമൻഹനൂമാനെ പ്രശംസിക്കുന്നഭാഗം വായിക്കു
മ്പോൾ ധർമ്മിഷ്ഠന്മാർക്കു മൌഢ്യം നിമിത്തം സംഭവിക്കുന്ന അപ
കടങ്ങളോർത്തു നമ്മുടെ കണ്ണിൽ വെള്ളം നിറഞ്ഞുപോകുന്നു. പ
വനൻ=വായു മക്ഷികം=ഈച്ച ഹനൂമാൻ തന്റെ സ്വന്തരൂപം
പ്രദർശിപ്പിക്കുന്നഭാഗം നമ്പ്യാരുടെ കവിതാരീതിയുടെ ഉത്തും
ഗമാകയാൽ വിദ്യാർത്ഥികൾ കാണാതെപഠിച്ചിരിക്കേണ്ടതാകു
ന്നു. വർദ്ധിതതരം=വളരെ വലുതായ സന്നിഭം=തുല്യം കുടിലാ
കൃതി=വളഞ്ഞതു ശശി=ചന്ദ്രൻ കദംബം=സമൂഹം സടകൾ
=കഴുത്തിലെ രോമങ്ങൾ പരിഘം=ഇരുമ്പുലക്ക പൃഥുതരം=വള
രെ തടിച്ച നഖശിഖരം=നഖാഗ്രം നികായം=കൂട്ടം അകമ്പം
=ഭയങ്കരം കടി=അരക്കെട്ട ജംഘാ=കണങ്കാൽ ശങ്കരശിവ എ
ന്നു നമ്പ്യാർ അത്ഭുതപാരവശ്യത്താൽ തന്നത്താൻ പറഞ്ഞുപോ

കന്നു ശശധരനിഭം = ചന്ദ്രനുതുല്യം നിനാദം = അട്ടഹാസം ചരണം = കാൽ ഉദ്ധൃതം = ഉയൎന്നുവന്നു പണ്ടു കടൽചാടാൻ മഹേന്ദ്രപൎവ്വതത്തിന്റെ മുകളിൽ കയറിനിന്നപ്പോഴും ഇതുമാതിരിവേഷമാണു ഹനുമാൻ സ്വീകരിച്ചതു്. ശിഖരം = കൊടുമുടി വിരണ്ടു = പരിഭ്രമിച്ചു ലക്ഷ്മണപൂൎവ്വജൻ = ശ്രീരാമൻ രാക്ഷസകലശലഭഹുതാശനൻ = രാക്ഷസക്കൂട്ടമാകുന്ന ഈയാംപാററകൾക്കു അഗ്നിയായവൻ (രാക്ഷസനാശനൻ) ജാനകീമാനസസരസിജസഹിത = സീതയുടെ മനസ്സാകുന്ന താമരപ്പൂവോടു കൂടിയവനെ (സീതയ്ക്കു ഹനുമാനിൽ അത്രയ്ക്കു വിശ്വാസവും വാത്സല്യവും ഉണ്ടായിരുന്നു.) ജലരാശിവിലംഘിത = കടൽകടന്നവനെ നതി = നമസ്കാരം നിശിചരൻ = രാക്ഷസൻ നിശ്ചിതരണലോലൻ = യുദ്ധക്രീഡയിൽ ധൈൎയ്യമുള്ളവൻ താഡിതദശവദനൻ = രാവണനെ തല്ലിയവൻ തരുനികൃതസദൻ = വൃക്ഷങ്ങൾക്കിടയിൽ പാൎക്കുന്നവൻ പാടലം = ചുവന്നു പരിഹൃതരിപുദഹനൻ = ശത്രുവാകുന്ന അഗ്നിയെ കെടുത്തവൻ കപി = കുരങ്ങു മാൎത്താണ്ഡൻ = സൂൎയ്യൻ (ഹനുമാൻ സൂൎയ്യന്റെ ശിഷ്യനാണു്.) സത്രം = യാഗം ബലാവലേപം = ഗൎവ്വത്തോടുകൂടി മഖം = യാഗം പ്രമുഖവൃന്ദങ്ങൾ = തുടങ്ങിയപലതും ഭാൎഗ്ഗവരാമൻ = പരശുരാമൻ സാകേതം = അയോദ്ധ്യ സീതയാസാകം = സീതയോടുകൂടെ പാദുകം = ചെരിപ്പടി ഖണ്ഡനം ചെയ്തു = മുറിക്കുക ദശഗ്രീവൻ = രാവണൻ ഗിരി = മല അഗ്രേ = മുകളിൽ സഖ്യം = ഇഷ്ടം ഉഗ്രങ്ങൾ = ബലമുള്ളവ സാലങ്ങൾ = വൃക്ഷങ്ങൾ നിഗ്രഹിച്ചു = വധിച്ചു അക്ഷൻ = രാക്ഷസൻ അംഗുലീയകം = മോതിരം മേഘനാദൻ = ഇന്ദ്രജിത്തു് കട്ടത്തു = വധിച്ചു സംപ്രഹാരം = യുദ്ധം കടുത്തു = ക്രൂരമായി വീരപുംഗവൻ = വീരന്മാരിൽ പ്രധാനി ഭൂരിസേന = മഹാസൈന്യം സേതുബന്ധനം = ചിറകെട്ടുക യാതുക്കൾ = രാക്ഷസന്മാർ ധൂമകേതു = വാൽനക്ഷത്രം ധൂമകേതുവിന്റെ ഉദയം ലോകത്തിനു ആപത്തു വരുന്നതിന്റെ സൂചനയാകുന്നു. ഉല്പ്ലുതം = വധിച്ചു പലരാക്ഷസന്മാ

ളുടെ ഭേദകൾ പറഞ്ഞിരിക്കുന്നു നിലിമ്പാരി=നിലിമ്പ(ദേവേന്ദ്രന്മാരുടെ ശത്രു; രാക്ഷസർ അമർകോൻ=ദേവന്മാരുടെ രാജാവ് (ഇന്ദ്രൻ) സീത വളരെനാൾ ലങ്കയിൽ വസിച്ചതുകൊണ്ടു ദേവിയുടെ ശുദ്ധി പരീക്ഷിക്കാനായി അഗ്നിയിൽ പ്രവേശിപ്പിച്ചു. എന്നാൽ ദേവി യാതൊരു ഹാനിയും കൂടാതെ പുറത്തുപോന്നു. മഖം=യാഗം കൊണ്ടാടിയില=ആദരിച്ചില്ല തണ്ടാരിൽമാതു=ലക്ഷ്മീദേവി (സീത ലക്ഷ്മീ ദേവിയുടെ അവതാരമായിരുന്നു) സൌമിത്രി=സുമിത്രയുടെ പുത്രനായ ലക്ഷ്മണൻ അന്ത്രിച്ചു=പരിഭ്രമിച്ചു രഘൂത്തമൻ=രഘുവംശത്തിൽ ശ്രേഷ്ഠൻ; (രാമൻ) ഫണീന്ദ്രൻ=സർപ്പശ്രേഷ്ഠൻ; അനന്തൻ തല്പേ=കിടക്കയിൽ വാനവന്മാർ=ദേവന്മാർ ദേവാലയം=സ്വർഗ്ഗം വിജ്ഞാനം=പരമാത്മബോധം ദുഷ്കർമ്മ യോഗം=കഷ്ടാനുഭവത്തോടുള്ള ബന്ധം സംസാര മാർഗ്ഗം=ജനന മരണങ്ങൾ സംവാദം=വിവരണം വിത്തേശരാജൻ=കുബേരൻ പുഷ്കരിണി=താമരപ്പൊയ്ക ഹരിക്കുക=പറിച്ചെടുക്കുക വക്ഷാണം=ശ്രേഷ്ഠ ക്രോധവശൻ=ഒരു രാക്ഷസന്റെ പേർ കണ്ടകൻ=ദുഷ്ടൻ ദൃഢതരം=ബലമുള്ള തത്ര=അവിടെ വാരി=കുളം ഇനി കുബേരസരസ്സിന്റെ വർണ്ണന തുടങ്ങുന്നു. ഇതിൽ ഓരോ പദത്തിന്റെയും അവസാനത്തിൽ ഒരേ വാക്കുതന്നെ ഉപയോഗിച്ചിരിക്കുന്നതു ഭീമസേനൻ ഓരോ കാഴ്ച ക്രമേണ കാണുന്നതു വായനക്കാരുടെ മനസ്സിൽപതിയാൻ വേണ്ടിയാണ്. ഈവർണ്ണന വിദ്യാർത്ഥികൾ കാണാപ്പാഠമാക്കുന്നതുകൊള്ളാം. കമലമണി=വൈരക്കല്ല് അനവരതം=മുടങ്ങാതെ സരസിരുഹം=താമര ഗന്ധദ്വിപം=ആന ഗളഗളിനം=കഴുത്തിൽനിന്നു പുറപ്പെടുന്ന രണിതം=മണിനാദം (ആനക്കഴുത്തിലെ മണികിലുങ്ങുന്ന ശബ്ദമാവാം) ഗഗനചരകുലം=ദേവഗണം (പക്ഷിക്കൂട്ടമെന്നും പറയാം) പുളിനം=മണൽത്തിട്ട ഐരാവതം=ഇന്ദ്രന്റെ നാൽ

